2007

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ഔദ്യോഗിക മുഖപത്രം



# മലങ്കരസഭ

Rs. 10

ഡിസംബർ

MALANKARASABHA

ഗ്രാമങ്ങളുടെ
സ്നേഹിതാ
സമാധാനത്താലെ
പോവുക....

H.G. DR. STEPHANOS MAR THEODOSIUS

അശ്രുപൂജകളോടെ....

കൽക്കത്താ ഭദ്രാസനം

# 40-ാം ചരമദിനം

28-12-2007



# മറിയാമ്മ ബേബി

**മുകടിയിൽ, മാത്തൂർ**

ശരണത്താലെ നിൻ കൃപയിൽ
മരണമടഞ്ഞൊരു ദാസിയെ നിൻ
ജീവസ്വരമതുണർത്തണമേ
കബറിന്നുദ്യാനത്തിന്നായ്

*Inserted by:-*

**Fr. Shaji Mukadiyil & Family, Muscat**
**Shibu M. Baby & Family, U.S.A.**
**Santhosh M. Baby & Family U.S.A.**

ലക്കം 12,
പുസ്തകം 63
ഡിസംബർ 2007



മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ഔദ്യോഗിക മുഖപത്രം

# മലങ്കരസഭ

ദേവലോകം, കോട്ടയം - 686 038. ഫോൺ: 0481 - 2573234
Fax : +91 481 2573234

## പത്രാധിപസമിതി

*പ്രസിഡന്റ്*
സഖറിയാസ് മാർ അന്തോണിയോസ്
Phone: 0480 - 2732023

*വൈസ് പ്രസിഡന്റ്*
ഡോ. യൂഹാനോൻ മാർ മിലിത്തോസ്
Phone: 0487 - 2371039, 2371748 (Fax)

*ചീഫ് എഡിറ്റർ*
ഫാ.ഡോ. ജോൺ പണിക്കർ
Phone: 0481 - 2568083, 2566526

*അംഗങ്ങൾ*
ഫാ. റ്റി.ജെ. ജോഷ്വ
ഫാ. ഡോ. കെ.എം. ജോർജ്
ഫാ. ഡോ. ജേക്കബ് കുര്യൻ
ഫാ.ജോസഫ് സാമുവൽ കറുകയിൽ
ഫാ. ജോൺ തോമസ് കരിങ്ങാട്ടിൽ
ഡോ. ജോർജ്ജ് ജോസഫ്
അഡ്വ. പി.സി. മാത്യു പുലിക്കോട്ടിൽ
പോൾ മണലിൽ
കെ.വി. മാമ്മൻ

*മാനേജിംഗ് എഡിറ്റർ*
ഫാ.റ്റി.എ. ഇടയാടി
Phone: 0468 - 3202240 (Res.)
Mob:- 9447300908

*സബ് എഡിറ്റർ*
ഫാ. തോമസ് പി. മുകളിൽ
Phone: 0474 - 2651790 (Res.)
Mob:- 9447421948

*Cover Design & Type Setting:-*
**M.S. Graphics, Devalokam.**

## വരിസംഖ്യ

| *ഇന്ത്യയിൽ* | |
| --- | --- |
| *ഒറ്റ പ്രതി* | *: 10 രൂപ* |
| *ഒരു വർഷം* | *: 100 രൂപ* |
| *5 വർഷം* | *: 500 രൂപ* |
| *12 വർഷം (ആയുഷ്കാലം)* | *: 1000 രൂപ* |
| *വിദേശത്തേക്ക്* | |
| *ഒരു വർഷം* | *: 1000 രൂപ* |




## ഉൾത്തുടിപ്പുകൾ

CONTENTS



### *സ്ഥിരം പംക്തികൾ*

എഡിറ്റോറിയൽ

# 'ബഡാബാബാ'യ്ക്ക് ബാഷ്പാഞ്ജലി

ഉത്തരഭാരതത്തിലെ ദൈവദൂതനും പ്രവാസികളുടെ ഇടയനുമായ അഭി. സ്തേഫാനോസ് മാർ തേവോദോസ്യോസ് പിതാവ് സ്വർഗ്ഗോന്നതങ്ങളിലേക്കു കരേറിയിരിക്കുന്നു. പാത്താമുട്ടം കയ്യാലാത്ത് വീട്ടിൽ പുന്നായി എന്ന ബാലൻ മലങ്കരസഭയുടെ കൽക്കട്ടാ ഭദ്രാസന സാരഥിയായി വളർന്നത് ഉത്തരഭാരത ഗ്രാമങ്ങൾക്കും പ്രവാസികളായ സഭാമക്കൾക്കുമുള്ള ദൈവത്തിന്റെ കരുതൽ നിക്ഷേപം പോലെയാണ്. ഗ്രാമീണ ജനതയുടെ ദുരിതങ്ങളും വറുതികളുമറിഞ്ഞ് അവരിലേക്ക് ഇറങ്ങിച്ചെന്ന ഈ ശ്രേഷ്ഠ പിതാവിനെ ഉത്തരഭാരത ജനത സ്നേഹാദരങ്ങളോടെ 'ബഡാബാബാ' എന്ന് വിളിച്ച് ഹൃദയത്തോട് ചേർത്തു വച്ചിരിക്കുന്നു.

നാഗ്പൂർ മുതൽ നാഗാലാന്റ് വരെ ഭാരതത്തിന്റെ വടക്കു കിഴക്കൻ പ്രവശ്യകളിൽ എട്ട് സംസ്ഥാനങ്ങളിലായി വ്യാപിച്ചുകിടക്കുന്ന അവികസിത ഗ്രാമങ്ങളും കുവൈറ്റ്, അഹമ്മദി, മസ്ക്കറ്റ്, സലാല എന്നീ പ്രദേശങ്ങളിലെ നാല് ഇടവകകളുമടങ്ങുന്ന കൽക്കട്ടാ ഭദ്രാസനത്തിന്റെ അമരക്കാരൻ മുൾച്ചെടികളിൽ വിടർന്ന സുന്ദരസൂനം പോലെ വിരാജിച്ച പിതാവാണ്. ഭാരതസഭയുടെ രണ്ടാം പഠിത്തവീടായ നാഗ്പ്പൂർ വൈദിക സെമിനാരിയും അറുപതിൽ പരം ഇടവകകളും ആരാധനാ കേന്ദ്രങ്ങളുമൊക്കെ തിരുമേനിയുടെ അചഞ്ചല ദൈവവിശ്വാസത്തിന്റെയും പ്രാർത്ഥനാ ജീവിതത്തിന്റെയും ഫലങ്ങളാണ്. നിലവിലുള്ള ഇടവകകളുടെ എണ്ണവും വലുപ്പവും പരിഗണിച്ച് ഭദ്രാസന വിഭജനവും പുനർനിർണ്ണയവുമൊക്കെ നടത്തിയാൽ മതിയെന്ന് ശഠിക്കുന്നവരുടെ സമൂഹത്തിൽ ഈ മഹാപുരോഹിത സാക്ഷ്യം പ്രസക്തമാകുന്നു.

**ഈ ശ്രേഷ്ഠ പിതാവിനെ ഉത്തരഭാരത ജനത സ്നേഹാദരങ്ങളോടെ 'ബഡാബാബാ' എന്ന് വിളിച്ച് ഹൃദയത്തോട് ചേർത്തു വച്ചിരിക്കുന്നു.**

ശൂന്യതയിൽ നിന്ന് ദൈവിക ഊർജ്ജമാർജിച്ച് കർമ്മസോപാനങ്ങൾ തീർത്ത മാർ തേവോദോസ്യോസ് പിതാവിന്റെ ചരിത്രം മലങ്കരസഭയുടെ ബാഹ്യകേരള മിഷന്റെയും ഭാരത സുവിശേഷീകരണത്തിന്റെയും ചരിത്രം കൂടിയാണ്. ഉത്തരഭാരതത്തിലെ ഉൾനാടൻ ഗ്രാമങ്ങളുടെ ഹൃദയതാളമേറ്റുവാങ്ങിയ പിതാവിന്റെ സേവനസരണികൾ പുതിയ ജ്വാലകൾ രൂപപ്പെടുത്തുന്ന നെരിപ്പോട് നെഞ്ചിലേറ്റിക്കൊണ്ടായിരുന്നു.

പ്രാർത്ഥനയും കഠിനാദ്ധ്വാനവും ഔഷധമാക്കിയ പിതാവിന്റെ ദീർഘദർശനത്തിന്റെയും സ്വയപരിത്യാഗത്തിന്റെയും ഫലമായി നാൽപ്പതിൽപരം ഗ്രാമങ്ങളിലായി വ്യാപിച്ചുകിടക്കുന്ന വില്ലേജ് മിഷനുകൾ, ആശ്രമങ്ങൾ, കോൺവെന്റുകൾ, ബാലവാടികൾ, തൊഴിൽ പരിശീലന കേന്ദ്രങ്ങൾ എന്നിങ്ങനെ ഒരുപാട് സംരംഭങ്ങൾക്ക് ആരംഭം കുറിച്ചു. വിശക്കുന്ന വയറിന് അപ്പമാണാദ്യ സുവിശേഷമെന്ന നേരറിവുമായ് ഉൾനാടൻ ഗ്രാമങ്ങളിലേക്കും ചേരികളിലേക്കുമൊക്കെ കാളവണ്ടിയിലും ലോക്കൽ തീവണ്ടിയിലും സഞ്ചരിച്ച് ജനസഹസ്രങ്ങളെ ജീവനിലേക്കു നയിച്ചു. സുഖലോലുപതയും ആഡംബരങ്ങളും ആഗ്രഹിക്കുന്ന ആത്മീയ നേതൃത്വത്തിന് വെല്ലുവിളിയുയർത്തുന്ന ജീവിതശൈലി ആയിരുന്നു അദ്ദേഹത്തിന്റേത്.

വിദ്യയിലൂടെ മാത്രമെ മർദ്ദിത ജനവിഭാഗങ്ങളുടെ ഉന്നമനം സാധ്യമാകൂ എന്ന്

വിശ്വസിച്ച തിരുമേനി നിരക്ഷരതയുടെ കാടും പടലും നിറഞ്ഞ ഗ്രാമങ്ങളെ സാക്ഷരതാ യജ്ഞത്തിലൂടെ വെട്ടിത്തെളിച്ചു. ഗ്രാമീണരിൽ നവമാനവികതയുടെയും സാമൂഹ്യ നീതിയുടേയും പുതുവിചാരങ്ങൾ അവതരിപ്പിക്കുവാൻ അദ്ദേഹത്തിന്റെ വിദ്യാഭ്യാസ ശൈലിക്ക് സാധിച്ചു. ഉത്തരഭാരതത്തിലെ ഒന്നാംകിട ഹയർസെക്കണ്ടറി സ്ക്കൂളുകൾ, ബാലവാടികൾ എന്നിവ തിരുമേനിയുടെ വിദ്യാഭ്യാസ ദർശനങ്ങളെ പ്രകാശിപ്പിക്കുന്നു. തലവരിപ്പണത്തിന്റെയും ന്യൂനപക്ഷാവകാശത്തിന്റെയും പേരിൽ കേരള സർക്കാരും ക്രൈസ്തവരും സമൂഹത്തിൽ ചിന്താക്കുഴപ്പം സൃഷ്ടിക്കുന്നുവെങ്കിൽ തലവരിപ്പണം വാങ്ങാതെ വിദ്യാഭ്യാസ പുരോഗതി സാദ്ധ്യമാക്കിയ മഹാ ഇടയന്റെ മാതൃക കേരളീയർക്ക് വെല്ലുവിളി തന്നെയാണ്.

കാർഷിക മേഖലയുടെ വികസനം രാഷ്ട്രത്തെ സ്വയം പര്യാപ്തതയിലേക്ക് നയിക്കുമെന്ന ചിന്താധാരയിൽ, വിശാലമായ കൃഷിയിടങ്ങൾ ഉണ്ടാക്കുവാനും അത് കഠിനാദ്ധ്വാനം കൊണ്ട് ഫലഭൂയിഷ്ഠമാക്കുവാനും മാർതേവോദോസ്യോസ് പിതാവിനു സാധിച്ചു. ഉത്തര-ദക്ഷിണ ഭാരത കാർഷിക രീതികൾ സമന്വയിപ്പിച്ച് ഭൂമിയിൽ കനകം വിളയിച്ച തിരുമേനി പുതിയ കർഷക മാതൃക തന്നെ സൃഷ്ടിക്കുകയുണ്ടായിരുന്നു.

മാർ തേവോദോസ്യോസ് പിതാവ് നിർബന്ധിത മതപരിവർത്തനത്തിന്റെ വക്താവല്ലായിരുന്നു. എന്നാൽ, അദ്ദേഹത്തിന്റെ പുഞ്ചിരി തൂകുന്ന മുഖകാന്തിയും നന്മയുടെ ആന്തരിക സൗന്ദര്യവും ഭക്തിയിൽ നിറയുന്ന ദൈവാരാധനയും പൊങ്ങച്ചമില്ലാത്ത ജീവിതവും നിശ്ശബ്ദമായ നിസ്വാർത്ഥ അദ്ധ്വാനവും അനേകരുടെ മനഃപരിവർത്തനത്തിനു കാരണമാക്കി. ജാതി മത വർഗ്ഗ വർണ്ണ വ്യത്യാസമില്ലാതെ സമൂഹത്തിലെ എല്ലാ ആളുകളും ഒരുപോലെ അദ്ദേഹത്തെ സ്നേഹിച്ചു. ജീവിതത്തിന്റെ പകുതിയിലധികം ചെലവഴിച്ച ഭിലായിലെ സ്വപ്ന ഭൂമിയിൽ നിത്യ വിശ്രമം കൊള്ളുന്ന പിതാവിന്റെ കബറിടത്തിൽ നിന്നുയരുന്ന സുഗന്ധം അടുത്തും അകലെയുമുള്ള ഏവർക്കും പ്രചോദനമാകട്ടെ. ഉത്തരഭാരതത്തിന്റെ 'ബഡാബാബാ'യ്ക്ക് ഭാരത സഭാമക്കളുടെ ബാഷ്പാജ്ഞലി.

സ്വന്തം മണ്ണിലെ മരങ്ങൾക്കും മനുഷ്യർക്കുമിടയിൽ
കർമ്മങ്ങളുടെ കൊടും വെയിലിൽ
കരുണയുടെ പെരുമഴയിൽ
അവൻ ഉണർത്തി, വിതച്ചു, വിളയിച്ചു... (ഗുരു-സച്ചിദാനന്തൻ)
ഇടിമിന്നലിനും കരിച്ചുകളയാനാകാത്ത
ഒരോർമ്മ ഇവിടെ താമസിക്കുന്നു
ഒരു നക്ഷത്രം.... (കോവണി)"

**- പണിക്കരച്ചൻ** ■


**മലങ്കരസഭ മാസിക**

**വരിസംഖ്യ**

ഇന്ത്യയിൽ

| | |
|---|---|
| ഒറ്റപ്രതി | : 10 രൂപ |
| ഒരു വർഷം | : 100 രൂപ |
| 4 വർഷം | : 400 രൂപ |
| 12 വർഷം (ആയുഷ്ക്കാലം) | : 1000 രൂപ. |

*വിദേശത്തേക്ക്*

ഒരു വർഷം : 1000 രൂപ

**പരസ്യനിരക്കുകൾ**

| | |
|---|---|
| Back Page (Colour) | : 10000 |
| Front Inside (Colour) | : 8000 |
| Back Inside (Colour) | : 7000 |
| Full page (B & W) | : 3000 |
| Half page (B & W) | : 1750 |
| Quarter page (B & W) | : 1250 |
| Minimum (B & W) | : 750 |
| Favours Block (Colour) | : 500 |
| Favours Block (B & W) (Stamp Size) | : 300 |

# മഹാപുരോഹിത സന്ദേശം



വാത്സല്യ മക്കളേ,

വളരെ ദുഃഖത്തോടും ഹൃദയവേദനയോടും കൂടിയാണ് നാം നിങ്ങൾക്കെഴുതുന്നത്. നമ്മുടെ കൽക്കട്ടാ ഭദ്രാസനാധിപൻ അഭി. സ്തേഫാനോസ് മാർ തേവോദോസ്യോസ് പിതാവിന്റെ ദേഹവിയോഗം നമ്മിൽ വളരെ വേദനയുളവാകുന്നു. ഉത്തരഭാരത മിഷന്റെ സ്ഥാപക പിതാവെന്ന നിലയിലും പ്രവാസികളായ സഭാ മക്കളുടെ ഇടയൻ എന്ന നിലയിലും പുണ്യ പിതാവ് സമൂഹത്തിന് നൽകിയ സംഭാവനകൾ അനവധിയാണ്. പ്രാർത്ഥനാ ജീവിതം, ലാളിത്യം, ആത്മസംയമനം, നിശബ്ദസേവനം, സാധുക്കളോടുള്ള കരുതൽ എന്നീ സത്ഗുണങ്ങളിൽ വിളങ്ങിയ പിതാവ് വിദ്യാഭ്യാസം, ആരോഗ്യം തുടങ്ങി എല്ലാ മേഖലകളിലും വളരെ ഏറെ വികസന പ്രവർത്തനങ്ങൾ നടത്തുകയുണ്ടായി. അദ്ദേഹത്തിന്റെ വേർപാട് പ. സഭയ്ക്ക് വളരെ നഷ്ടം ഉണ്ടാകുന്നതാണെങ്കിലും നമുക്ക് ദൈവഹിതത്തിനു കീഴ്പ്പെടാം. പ. സഭ എക്കാലവും അദ്ദേഹത്തെ സ്മരിക്കും. സ്വർഗ്ഗീയ മഹോന്നതങ്ങളിൽ വി. മാലാഖമാരോടും പൂർവ്വ പിതാക്കന്മാരോടുമൊപ്പം ഈ പിതാവ് നമുക്ക് വേണ്ടി മദ്ധ്യസ്ഥത അണയ്ക്കും. അദ്ദേഹത്തിന്റെ പുണ്യ സ്വപ്നങ്ങൾ പൂവണിയുക എന്നത് നമ്മുടെ ലക്ഷ്യമാകട്ടെ എന്നു ബലഹീനനായ നാം പ്രാർത്ഥിക്കുന്നു.

**"...പ്രാർത്ഥനാ ജീവിതം, ലാളിത്യം, ആത്മസംയമനം, നിശബ്ദ സേവനം, സാധുക്കളോടുള്ള കരുതൽ എന്നീ സത്ഗുണങ്ങളിൽ വിളങ്ങിയ പിതാവ്..."**

നമ്മുടെ കർത്താവിന്റെ തിരുജനനപ്പെരുന്നാളിനെ വരവേൽക്കുവാൻ തക്കവണ്ണം പ. നോമ്പിലൂടെ നാം കടന്നുപോവുകയാണ്. കർത്താവിന്റെ വരവിനു വേണ്ടി പ്രവാചകന്മാരും പൂർവ്വീകരുമൊക്കെ കാത്തിരുന്ന അനുഭവത്തിന്റെ തുടർച്ചയായിട്ടുവേണം നമ്മുടെ ഈ നോമ്പിനെ നാം മനസ്സിലാക്കുവാൻ. യേശുവിന്റെ ജനനം നമ്മെ പഠിപ്പിക്കുന്നത് അനന്തമായ ദൈവസ്നേഹത്തെക്കുറിച്ചാണ്. നമ്മെക്കുറിച്ച് ദൈവത്തിന് എല്ലാം അറിയാമായിട്ടും അവൻ നമ്മെ സ്നേഹിക്കുന്നു എന്നതാണ് ഈ അവസരത്തിൽ നാം മനസ്സിലാക്കേണ്ടത്. നമ്മുടെ ജീവിതത്തിൽ നാം നേരിടുന്ന ക്ലേശങ്ങളും പ്രതിസന്ധികളും തിരുസന്നിധിയിൽ പരിപൂർണ്ണമായി സമർപ്പിക്കുവാൻ തിരുജനനപ്പെരുന്നാൾ കാലയളവിൽ ക്രിസ്തു നമ്മോടാവശ്യപ്പെടുകയാണ്. നമ്മെയും നമ്മുടെ കുടുംബങ്ങളെയും സഭയെയും രാഷ്ട്രത്തെയും ലോകത്തെ മുഴുവനായും അതിന്റെ എല്ലാ പരിധികളോടും പരാധീനതകളോടും കൂടെ ദൈവസന്നിധിയിൽ സമർപ്പിക്കാം. ബലഹീനനായ നാം നിങ്ങൾക്കേവർക്കും തിരുജനനത്തിന്റെ പെരുന്നാൾ ആശംസകൾ നേരുന്നു.

വീണ്ടും വാത്സല്യമക്കളേ,

നമ്മുടെ സഭയെ സംബന്ധിച്ച് ഡിസംബർ മാസം 18 മുതൽ 21 വരെ പ്രാധാന്യമുള്ളതാണ്. നമ്മുടെ കാവൽ പിതാവായ ഭാരതത്തിന്റെ അപ്പോസ്തോലൻ വി. തോമാശ്ലീഹായുടെ മഹത്തീകരണ പ്രവേശന പെരുന്നാൾ ഈ ദിനങ്ങളിലാണ് ആഘോഷിക്കുന്നത്. സുവിശേഷ വിരോധികളാൽ കുന്തം കൊണ്ടു കുത്തേറ്റ് രക്തസാക്ഷിമരണം പ്രാപിച്ച പിതാവിന്റെ കബറിടവും അദ്ദേഹത്തിന്റെ അനുസ്മരണവും നമുക്ക് ചൊരിഞ്ഞു തരുന്ന അനുഗ്രഹങ്ങളെ നാം വിസ്മരിക്കരുത്. പൗരസ്ത്യവും ഭാരതീയവുമായ സഭയുടെ മക്കൾ അഭിമാനം കൊള്ളേണ്ട സമയത്താണ് പ. പിതാവിന്റെ പെരുന്നാൾ ദിനങ്ങൾ. ഡിസംബർ 21-ാം തീയതി നമ്മുടെ എല്ലാ ദേവാലയങ്ങളിലും വി. കുർബ്ബാന അർപ്പിക്കുകയും വിശുദ്ധൻ സ്ഥാപിച്ചു നൽകിയ ഭാരത സഭയെ പ്രത്യേകമായി ഓർത്തു പ്രാർത്ഥിക്കുകയും വേണം. കൂടാതെ വിശുദ്ധനാൽ സ്ഥാപിക്കപ്പെട്ട ദേവാലയങ്ങളായ നിരണം, തിരുവിതാംകോട് തുടങ്ങിയ പുണ്യ സ്ഥലങ്ങളിൽ തീർത്ഥാടനം നടത്തുവാനും സഭാ മക്കൾ തയ്യാറാകണം. ത്രീയേക ദൈവം നിങ്ങളെ ഏവരെയും തന്റെ അദൃശ്യമായ കരുണയാൽ സമ്പന്നരാക്കട്ടെ!

ഭാരതത്തിന്റെ
ഇരുണ്ട ഗ്രാമങ്ങളിൽ
മറ്റൊരത്ഭുതം കൂടി
സംഭവിച്ചു.
അവഗണിക്കപ്പെട്ടവർ
ആത്മസ്നേഹിതരാ
കുന്ന കാഴ്ച...



# ഗ്രാമങ്ങളുടെ, പാവങ്ങളുടെ സഹയാത്രികന് വിട !

...മൺകുടിലിലെ കരച്ചിൽ നിലച്ചു.
അപ്പം 'ബഡാബാബ'യുടെ രൂപ
ത്തിൽ കൺമുൻപിൽ...
ആ കരച്ചിലുകൾ അത്രയും
ഭിലായ് ആശ്രമത്തിലെ
ബലികുടീരത്തിന്റെ മുമ്പിൽ
ആവർത്തിക്കപ്പെട്ടു.
രക്തബന്ധത്തിനപ്പുറമുള്ള കണ്ണീർ!
ഇല്ല! ഗ്രാമം മരിക്കില്ല,
കാരണം ഭിലായിലെ അസ്ഥികൾ
പൂക്കുകയാണ്...



# വാത്സല്യവാനായ ആബൂൻ....

ബലഹീനനായ നമ്മുടെ ഓർമ്മയിൽ നിന്നും മാറാതെ നില്ക്കുന്ന സംഭവമാണ് തേവോദോസ്യോസ് തിരുമേനിയുടെ വിയോഗ വർത്തമാനം.

കണ്ണില്ലാത്തവന് കണ്ണായി, കയ്യില്ലാത്തവന്റെ കയ്യായി, മനസ്സു മരവിച്ചവന്റെ ഹൃദയമായ് ആ പിതാവു മാറി. ഉത്തരേന്ത്യയിലെ അഗതികളുടെ കുടിലിൽ കയറിച്ചെന്ന് അവർ പകർന്നു നല്കുന്ന ഉപ്പു രസമുള്ള പാനീയം കുടിച്ച് അവരുടെ ബഡാ ബാബയായി...

വിശക്കുന്നവനെ തെരഞ്ഞു പിടിച്ച് ഭക്ഷണം കഴിപ്പിച്ച, വിദ്യാഭ്യാസം നല്കിയ, പ്രതിഫലേച്ഛ കൂടാതെ ദരിദ്ര സമൂഹത്തെ സ്നേഹിച്ച ആ പുണ്യാത്മാവ് വാർത്തകൾ സൃഷ്ടിക്കാൻ വെമ്പൽ കൊള്ളുന്ന കേരള സമൂഹത്തിന് മാതൃകയായിരുന്നു. കണ്ണെത്താ ദൂരത്ത്, ലോകം പോലും കണ്ണടച്ചകറ്റിയവരെ നോക്കി പുഞ്ചിരിച്ച ആദ്യത്തെയാൾ...

ആ പുഞ്ചിരി ഭിലായി സെന്റ് തോമസ് ആശ്രമത്തിലെ കബറിൽ നിന്നും നമുക്ക് ദർശിക്കാം ആത്മാന്വേഷികളെ ഉത്തര ഭാരത്തിലേക്ക് ക്ഷണിക്കുന്ന നറും നിലാവായി. ഹൃദയതാപത്തോടെ ഞാൻ നിലവിളിച്ചു പോകുന്നു, എന്റെ വാത്സല്യവാനായ ആബൂനേ തിരുസന്നിധിയിൽ ഞങ്ങൾക്ക് വേണ്ടി അർത്ഥിച്ചാലും.

**– മോറാൻ മാർ ബസ്സേലിയോസ് മാർത്തോമ്മാ ദിദിമോസ് പ്രഥമൻ കാതോലിക്കാ ബാവാ** ■

**ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്ത**
(മിഷൻ ബോർഡ് പ്രസിഡന്റ്)



# ഓട്ടം തികച്ച മഹായിടയൻ

**സഭയിൽ ആദ്യമായി കാതോലിക്കാദിന പിരിവ് തുടങ്ങിയ എം.സി. കുറിയാക്കോസ് റമ്പാച്ചന്റെ ആത്മീയ പുത്രൻ പുന്നൂസ്, കത്തനാരായും തേവോദോസ്യോസ് മെത്രാപ്പോലീത്താ ആയും ദൈവത്താൽ ഉയർത്തപ്പെട്ട**

ഒരു അത്ഭുത പ്രതിഭയായിരുന്നു. തിരുമേനി മസ്ക്കറ്റിൽവച്ച് ദിവംഗതനായ ദുഃഖവാർത്ത ഞെട്ടലോടെയാണ് ഞാൻ കേട്ടത്. ഈ ലേഖകനെക്കാൾ 6 വയസ്സ് പ്രായക്കുറവുള്ളവനായിരുന്നു എങ്കിലും ഞാൻ കശ്ശീശ്ശയാകുന്നതിനും 9 വർഷം മുമ്പ് അദ്ദേഹം കശ്ശീശ്ശയായി. 1972–ൽ ഞാൻ വിയന്നയ്ക്ക് പോകുന്നവഴി ബഹ്റിനിലിറങ്ങി അദ്ദേഹത്തോട് ജൂലൈ 3–ാം തീയതി ആരംഭിച്ച ഭിലായ് മിഷന്റെ ചുമതല ഏൽക്കണമെന്ന് ആവശ്യപ്പെടുകയുണ്ടായി. “ഞാൻ കശ്ശീശ്ശയായിട്ട് 25 വർഷമായി. ഇനിയെങ്കിലും എനിക്ക് മിഷനറി ആകുവാനുള്ള ആഗ്രഹം നിവർത്തിയാകുവാൻ ഞാനും പ്രാർത്ഥിക്കുന്നു.” എന്നായിരുന്നു അദ്ദേഹത്തിന്റെ മറുപടി. ഈ വിവരം അന്ന് ബാഹ്യകേരള മിഷന്റെ ചുമതല വഹിച്ചിരുന്ന വട്ടക്കുന്നേൽ മാത്യൂസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്തായെ ഞാൻ അറിയിക്കുകയും തിരുമേനി കല്പന കൊടുത്ത് ഭിലായ് പള്ളി വികാരിയാക്കുകയും ചെയ്തു. മൂന്നുവർഷത്തിനുശേഷം 1975–ൽ കൽക്കട്ട ഭദ്രാസനം നിലവിൽ വന്നപ്പോൾ മുതൽ കൽക്കട്ട ഭദ്രാസനത്തിന്റെയും ഭരണച്ചുമതല അദ്ദേഹം നിർവ്വഹിച്ചു. എന്നാൽ '72 മുതൽ ഭിലായ് സെന്റ് ഗ്രിഗോറിയോസ് പള്ളി വികാരിയായും ഭിലായ് മിഷന്റെ ചുമതലക്കാരനായും അദ്ദേഹം സേവനം അനുഷ്ഠിച്ചിട്ടുണ്ട്. കഴിഞ്ഞ 35 വർഷം കൊണ്ട് അദ്ദേഹത്താൽ സ്ഥാപിതമായ സ്ഥാപനങ്ങളിൽ നാഗ്പൂരിൽ ബി.ഡി. ഡിഗ്രി നൽകുന്ന സെമിനാരിയും ഭിലായിലുള്ള എൻജിനീയറിംഗ് ആർട്സ്, ബി.എഡ്. കോളജുകളും ഇരുപത്തഞ്ചോളം ഹൈസ്ക്കൂളുകളും പത്തു ഗ്രാമങ്ങളിലായി ബാലവാടികളും, ബോധവൽക്കരണ സ്ഥാപനങ്ങളും, പ്രാഥമിക ആരോഗ്യ കേന്ദ്രങ്ങളും വിജയകരമായി നടത്തിയ ഒരു മിഷനറി വീരനാണ് നവംബർ 5–ാം തീയതി തന്റെ പ്രതിഫലം വാങ്ങുവാൻ കർത്തൃസന്നിധിയിലേക്ക് പോയിരിക്കുന്നത്. കഥാപുരുഷന്റെ ജീവിതശൈലി ഏറ്റവുമധികം ലാളിത്യമുള്ളതായിരുന്നു. ഒരു നല്ല കൃഷിക്കാരന്റെ രീതിയിൽ ഭിലായിലെ 17 ഏക്കർ സ്ഥലം മുഴുവനും മനോഹരമായ കൃഷിത്തോട്ടങ്ങളാക്കുകയും ഒരു വലിയ ഡയറിഫാം നടത്തുകയും നാട്ടുകാർക്കു മുഴുവനും കൃഷി ഉല്പന്നങ്ങളും പാലും മറ്റും നൽകി വരികയും ചെയ്തു. ട്രെയിൻ യാത്രയിൽ സെക്കന്റ് ക്ലാസ്സ് സൗകര്യം മാത്രം ഉപയോഗിച്ച ഒരു അപൂർവ്വ വ്യക്തിത്വമായിരുന്നു തിരുമേനി.

കഴിഞ്ഞ 5 വർഷം മിഷൻ ബോർഡിന്റെ ബാഹ്യകേരള ചുമതല ബലഹീനനായ എന്നോട് ചേർന്ന് സഹ പ്രസിഡന്റായി അദ്ദേഹത്തെ പരിശുദ്ധ സുന്നഹദോസ് നിയമിച്ചിരുന്നു. അദ്ദേഹത്തിന്റെ ഒരു വിദ്യാഭ്യാസ സ്ഥാപനത്തിൽ പോലും ആരിൽ നിന്നും പകിടി വാങ്ങിയിരുന്നില്ല

> “ മലങ്കര ഓർത്തഡോക്സ് സഭ ഒരു അഖിലേന്ത്യാ സഭയായി തീരുവാൻ ദൈവം ഉപയോഗിച്ച സ്തേഫാനോസ് മാർ തേവോദോസ്യോസ് തിരുമേനി തിരശീലകളുടെ അപ്പുറത്തും അഹരോനോടു കർതൃസന്നിധിയിൽ മദ്ധ്യസ്ഥത വഹിക്കുന്ന എല്ലാ പിതാക്കന്മാരുടെയും പ്രാർത്ഥനയോടുകൂടി ഉണ്ടെന്നുള്ള വിശ്വാസം നമുക്കുള്ളതിനാൽ യാതൊരു നിരാശയ്ക്കും കാരണമില്ല. ”

എന്നത് പ്രത്യേകം സ്മരണീയമാണ്. ബൊക്കാറോയിലെ സ്കൂളിന്റെ ഫീസിന്റെ മിച്ചം കൊണ്ടു തന്നെ മറ്റു പല സ്കൂളുകളും അദ്ദേഹം സ്ഥാപിച്ചു. പ്രതിവർഷം ഫെബ്രുവരി 2-ാം തീയതി അദ്ദേഹത്തിന്റെ ജന്മദിന ആഘോഷങ്ങൾക്ക് പലപ്പോഴും ഞാൻ കൂടി പങ്കാളിയായിരുന്നു. കുവൈറ്റും അഹമ്മദിയും മസ്ക്കറ്റും അദ്ദേഹത്തിന്റെ ചുമതലയിൽ ആയിരുന്നതിനാൽ സ്ഥാപനങ്ങളുടെ നിർമ്മാണത്തിനും തുടർ പ്രവർത്തനങ്ങൾക്കും ഈ മൂന്ന് ഇടവകകളിൽ നിന്നും വലിയതുക ലഭിച്ചുകൊണ്ടിരുന്നു.

വർഷങ്ങളായി അദ്ദേഹത്തിനുണ്ടായിരുന്ന ഏക ദുഃഖം സഹപ്രവർത്തകരുടെ അഭാവമായിരുന്നു. മക്കോഡിയായിൽ അഞ്ചേക്കർ സ്ഥലത്ത് സ്ഥാപിച്ച മിഷൻ ട്രെയിനിംഗ് സെന്റർ അദ്ധ്യാപകരുടെയും വിദ്യാർത്ഥികളുടെയും അഭാവത്തിൽ വിജയം കണ്ടില്ല എങ്കിലും 20 ഏക്കറോളമുള്ള നാഗ്പൂർ സെമിനാരി ഒരു വലിയ വിജയമാണ്. ഡോ. റെജി മാത്യു അച്ചൻ പ്രിൻസിപ്പാളായും മറ്റ് പല പ്രഗത്ഭരായ അദ്ധ്യാപകരുടെയും നേതൃത്വത്തിൽ വൈദിക പഠനം ഭംഗിയായി നടത്തപ്പെടുന്നു മദ്രാസ്, ബോംബെ, ഡൽഹി, കൽക്കട്ട എന്നീ ഭദ്രാസനങ്ങളിൽ നിന്നുമുള്ള വിദ്യാർത്ഥികൾ ഇവിടെ പഠിക്കുന്നു. ഹിന്ദി, ഇംഗ്ലീഷ്, സുറിയാനി എന്നീ മൂന്നു ഭാഷകളിൽ കാനോനിക നമസ്ക്കാരങ്ങൾ നടത്തുകയും ചെയ്യുന്ന ഈ സ്ഥാപനം ബാഹ്യകേരളാ ഭദ്രാസനത്തിലെ സൺഡേസ്ക്കൂൾ ഉൾപ്പെടെയുള്ള ആത്മീയ പ്രസ്ഥാനങ്ങളുടെ തലസ്ഥാനം കൂടിയാണ്. വളരെ കഴിവുള്ള വൈദികർ തിരുമേനിയുടെ വലംകൈയ്യായി പ്രവർത്തിച്ചുകൊണ്ടിരിക്കുന്നു.

തിരുമേനിയുടെ പിൻഗാമിയായി ഇപ്പോൾ പ. ബാവാതിരുമേനി നിയോഗിച്ചിരുന്ന ഡോ. ഗീവർഗീസ് മാർ കൂറിലോസ് തിരുമേനി തന്റെ മുൻഗാമി തുടങ്ങിയ സംരംഭങ്ങളും പ്രവർത്തനങ്ങളും തുടർന്നും മുമ്പോട്ട് ഭംഗിയായി നിർവ്വഹിക്കുവാൻ കഴിവുള്ളയാളാണ്. ബോംബെ ഭദ്രാസനത്തിന്റെയും കൽക്കട്ടാ ഭദ്രാസനത്തിന്റെയും മറ്റ് എക്യുമെനിക്കൽ പ്രസ്ഥാനങ്ങളുടെയും ചുമതല സജീവമായി മുന്നോട്ട് കൊണ്ടുപോകുവാൻ ദൈവം അദ്ദേഹത്തെ പ്രാപ്തനാക്കട്ടെ എന്ന് പ്രാർത്ഥിക്കുന്നു.

മലങ്കര ഓർത്തഡോക്സ് സഭ ഒരു അഖിലേന്ത്യാ സഭയായി തീരുവാൻ ദൈവം ഉപയോഗിച്ച സ്തേഫാനോസ് മാർ തേവോദോസ്യോസ് തിരുമേനി തിരശീലകളുടെ അപ്പുറത്തും അഹറോനോടു കർതൃസന്നിധിയിൽ മദ്ധ്യസ്ഥത വഹിക്കുന്ന എല്ലാ പിതാക്കന്മാരുടെയും പ്രാർത്ഥനയോടുകൂടി ഉണ്ടെന്നുള്ള വിശ്വാസം നമുക്കുള്ളതിനാൽ യാതൊരു നിരാശയ്ക്കും കാരണമില്ല. ഈ ലേഖകനെ സംബന്ധിച്ചിടത്തോളം തേവോദോസ്യോസ് തിരുമേനിയിൽ കൂടി ലഭിച്ച മിഷൻ പ്രവർത്തനങ്ങൾ മറ്റ് ആരേക്കാളുമധികം സഭയുടെ മിഷൻ വയലുകളിൽ ലഭിച്ചു എന്നത് ഹൃദയം നിറഞ്ഞ നന്ദിയോടുകൂടി ഓർക്കുന്നു. പരേതന്റെ വലിയ സേവനങ്ങൾ ഓർത്ത് ദൈവത്തെ സ്തുതിക്കുകയും അദ്ദേഹത്തിന്റെ ആത്മാവിനു നിത്യശാന്തിയ്ക്കായി പ്രാർത്ഥിക്കുകയും ചെയ്യുന്നു. അദ്ദേഹം ആരംഭിച്ച എല്ലാ സ്ഥാപനങ്ങളും വളർന്ന് പന്തലിച്ച് പരിപൂർണ്ണ ലക്ഷ്യപ്രാപ്തിയിലെത്താൻ ദൈവം സഹായിക്കട്ടെ.

അഭിവന്ദ്യ തിരുമേനിയുടെ ദേഹവിയോഗത്തിൽ മിഷൻ ബോർഡിന്റെയും സഭയുടെയും എന്റെ വ്യക്തിപരവുമായുള്ള അനുശോചനം രേഖപ്പെടുത്തുന്നു.

"നിങ്ങളോട് ദൈവവചനം പ്രസംഗിച്ച് നിങ്ങളെ നടത്തിയവരെ ഓർത്തുകൊൾവിൻ; അവരുടെ ജീവാവസാനം ഓർത്ത് അവരുടെ വിശ്വാസം അനുകരിപ്പിൻ" (എബ്രാ. 13:7) ■



# H.G. DR. STEPHANOS MAR THEODOSIUS·

Article

Fr. Dr. Abraham Oommen

# A PROFILE



**M**ar Theodosius was placed in the row of great people, when he was born on that auspicious day, 2nd October, which happens to be Gandhi Jayanti. The year was 1924 and the place Pathamuttam, near Kottayam, Kerala.



The boy was affectionately called Punnose (a Malayalam Version of Stephanos). Punnose was the fifth child of the couple Kurien and Mariam of the family called Kayyalath.

He began his education in Malayalam at the local village school and then shifted to nearby English Medium Schools. From D.N. Jain College and Mahakoshal Mahavidyalaya, Jabalpur he took his B.A. and M.A. (History). He began his theological education in Leonard Theological College, Jabalpur, but had to discontinue it after one year. It was in U.S.A. that he completed his theological studies. From General Theological Seminary, New York he took his B.D. (Bachelor of Divinity) in 1965 and from Barkley Divinity School, New Haven he received S.T.M. (Master of Sacred , Theology). After 25 years General Theological Seminary hououred its outstanding alumnus, Mar Theodosius with "The Doctor of Philosophy" (Ph. D) Honoris Causa.

At a time, when passions run criss-cross in any young man's mind, Punnose felt an inner urge to renounce the world and to take up the Cross of Christ in his flesh. He became a celebrate priest at the age of 23 in 1947 receiving his ordination from the illustrious Catholicose, Baselios Geevarghese II. The influence of his spiritual mentor Very. Rev. M.C.

Kuriakose Ramban shaped his life to a great extent.

Like. St. Paul who was called by God to free Christianity from the clutches of parochial Judaism, and to make it cross national boundaries, Fr. Punnose was led to extend the tent of Malankara Church to the far ends of the Indian sub continent. Bracing all the hardships, he reached Jabalpur in 1952 after serving in a few churches in Kerala. He established St. George Orthodox Church, Jabalpur, the pioneer Orthodox Church in North India. As there was no other Orthodox priests in the vicinity, Fr. Punnose used to visit far away places for fulfilling the spiritual needs of the people. In 1959 he was made the Vicar of the St. Mary's Church Dadar, Bombay. For some years he was the priest for Church in Malaysia, and Singapore. Later he became the vicar of Orthodox Churches in Bhahrain, Doha, Abudhabi and Dubai. Fr. Punnose became a dear household name in many parts of the Malankara Church in and out side Kerala.

The completion of the 25 successful silver years of parish work saw another turning point in the life of Fr. Punnose. He decided to serve the church and the people in a new way. The great desire to become a full-time missionary in North India, made him accept the challenging job of being the Director of St. Thomas Mission, Bhilai. Every aspect of this mission, started at the time of the 19th century of martyrdom of St. Thomas, the apostle of India, owes its development to Fr. Punnose, later Mar Theodosius. In fact he has given his flesh and blood to the Bhilai Mission.

Fr. Punnose's Meritorious services in the development of the church did not go unnoticed, at the famous holy shrine founded by the great Apostle St. Thomas at Niranam, on 16th February 1975, Fr. Punnose was elevated to the post of a Bishop receiving the name as Stephanos Mar Theodosius. First, the Diocese of Madras, consisting of three Southern States and the South Eastern region of India was put under the care of the new metropolitan. Later in 1979, a major part of this was reconstituted as the Calcutta Diocese, and Mar Theodosius was made it's shepherd and he lead it from glory to glory.

Mar Theodosius has widely travelled. He has travelled all over India. Apart from USA where he studied, and Persian Gulf and Malayasia where he served as Parish Priest, he had visited a number of foreign countries including Canada, England, France, Greece, Italy, Greenland, Japan, China, Singapore, Malaysia, Brunai, Palestine, Syria, Jordan and Lebanon. He was the member of Indian Orthodox delegation to Russia to take part in the Jubilee of the Russian Orthodox Church.

Mar Theodosius is a man of varied interests. The most tangible result of his service is the big row of educational institutions that adorn his diocese. Education, according to him, is the first step towards the development of the people of India. The Indian Church cannot do any thing better than the yeo-man's service to educate the masses of India.

Even if all his other services are forgotten, he will be remembered for his excellent educational institutions.

Mar Theodosius has no hesitation to call himself a farmer and his greatest enjoyment is the sight of green crops around him. He likens God to a great farmer who delights to see every creation to grow and produce worthy fruits. One wonders whether there is any connection between mission and cultivation. 'Yes' says Mar Theodosius, 'if every citizen of India works with his hands and produces enough things for his survival, from his land, then, our nation will become self dependant. Mar Theodosius wants to set the example by himself working in the fields.

This leads us to take a fresh look at the idea of Mission in the words and deeds of Mar Theodosius. The old colonial ideas of mission as only preaching and converting people by force or through bribes, have to be given up. The concept created by some, that Mission means works of charity like Bal bhavan or Orphanages etc. is also not fully true. Mar Theodosius has a wholistic concept of Mission. He sees Mission as the development of the whole man, city or village, the physical, spiritual, economic and social development. The picture of Jesus' Mission in The New Testament is also the same. So everything that helps man- worship, religion, farming, the gardening, diary, fishery, vocational training centres, hospitals, schools, colleges - come under the term 'MISSION" in the mind of Mar Theodosius.

As one of the senior Metropolitans of the Orthodox Syrian Church Mar Theodosius is only sorry that his call to selfless service for the sake of the poor and illiterate millions of India, often falls on deaf ears. He has created many centres for mission work in places Makkodia, Ittarsi, Sami, Bhopal, Bastar Jabalpur etc
The joy of this soul will know no bonds if some of us or our children become the torch - bearers of the flame kindled by him and walk in his foot prints. ■



അനുസ്മരണം

ഫാ. ഡോ. ജേക്കബ് കുര്യൻ

## ഡോ. സ്തേഫാനോസ് മാർ തേവോദോസ്യോസ്

# ഉത്തരേന്ത്യൻ ഗ്രാമങ്ങളുടെ ഉദയശോഭയും ഉണർത്തു പാട്ടും

**2007** നവംബർ 5 –ന് കാലം ചെയ്ത മലങ്കര ഓർത്തഡോക്സ് സഭയുടെ കൊൽക്കത്ത ഭദ്രാസനാധിപൻ ഡോ. സ്തേഫാനോസ് മാർ തേവോദോസ്യോസ് ഉത്തരേന്ത്യൻ ഗ്രാമങ്ങളുടെ ഉദയശോഭയും ഉണർത്തുപാട്ടും ആയി മാറിയയുഗപുരുഷനും ഇതിഹാസവും ആയിരുന്നു. വിദ്യയും വികസനവും എത്തി നോക്കാതെ കിടന്ന പല ഉത്തരേന്ത്യൻ ഗ്രാമങ്ങളിലും കടന്നു ചെന്ന് ബാലവാടികളും അംഗൻവാടികളും, ഗ്രാമവികസന കേന്ദ്രങ്ങളും ആരംഭിച്ച് ഗ്രാമീണർക്ക് പ്രിയങ്കരനായിത്തീർന്ന ഭാരതീയനായ മറ്റൊരു ക്രൈസ്തവ ബിഷപ്പ് ഉണ്ടായിട്ടുണ്ടോ എന്നു സംശയമാണ്. ആറു പതിറ്റാണ്ടു കാലം "പ്രവാസികളുടെ ഇടയ"നായി പ്രവർത്തിച്ച്, എൺപത്തിനാലാം വയസിൽ ഇഹലോകവാസം വെടിയുന്ന നിമിഷം വരെ, ആ ധന്യാത്മാവിന് ഒരൊറ്റ സ്വപ്നമേ ഉണ്ടായിരുന്നുള്ളൂ. ജാതിമതി ഭേദമെന്യേ സകല മനുഷ്യരുടെയും സമഗ്ര വിമോചനം; പ്രത്യേകിച്ച് ഉത്തരേന്ത്യൻ ഗ്രാമീണരുടെ മധ്യപ്രദേശ്, ഛത്തീസ്ഘട്ട്, ബീഹാർ, ഝാർക്കണ്ട്, ആസം, ഒറീസ, നാഗാലാൻഡ്, മേഘാലയ, അരുണാചൽ പ്രദേശ്, പശ്ചിമബംഗാൾ, മുതലായ സംസ്ഥാനങ്ങളിലും മഹാരാഷ്ട്രയുടെ ചില ഭാഗങ്ങളിലും, ചില ഗർഫു രാജ്യങ്ങളിലും വ്യാപിച്ചു കിടക്കുന്ന "കൽക്കട്ട" ഭദ്രാസനത്തിനു മുഴുവൻ ക്രൈസ്തവ സാക്ഷ്യത്തിന്റെ സുഗന്ധവും സുവർണവും നൽകിയതിന്റെ കർമ്മസാഫല്യത്തോടെയാണ് മാർ തേവോദോസ്യോസ് എന്ന ഗ്രാമീണരുടെ "ബഡാബാബ" ശാന്തി–തീരമണഞ്ഞത്.

1924 ഒക്ടോബർ 2–ന്, കോട്ടയം ജില്ലയിലെ പാത്താമുട്ടത്ത് അമ്പലക്കടവ് കുടുംബത്തിൽപ്പെട്ട കൈയ്യാലാത്ത് വീട്ടിൽ കെ. കെ. കുര്യന്റെയും മറിയാമ്മ കുര്യന്റെയും അഞ്ചാമത്തെ സന്താനമായിട്ടാണ് കെ. കെ. പുന്നൂസ് എന്ന പുന്നായി പിറന്നത്. ബാലനായിരിക്കുമ്പോൾ തന്നെ, പാത്താമുട്ടം സ്ലീബാപ്പള്ളിയുടെ ശാന്തസുന്ദരമായ അന്തരീക്ഷത്തിൽ, മാളികയിൽ ദിവ്യശ്രീ. എം. സി. കുറിയാക്കോസ് റമ്പാന്റെ ശിക്ഷണത്തിലും പ്രോത്സാഹനത്തിലും വളരുവാൻ ഇടയായത് പുന്നായിയുടെ ഭാവി ജീവിതത്തിന്റെ ഭാഗധേയം കുറിച്ചു. മലങ്കരയുടെ മൂന്നാം കാതോലിക്കാ പരിശുദ്ധ ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ ബാവായിൽ നിന്ന് 1947–ൽ പൗരോഹിത്യം സ്വീകരിച്ചിട്ട് അധികം വൈകാതെതന്നെ ഉത്തരേന്ത്യൻ പ്രവാസികളുടെ ഇടയനായി നിയമിക്കപ്പെട്ടു. അന്ന് അദ്ദേഹം കണ്ട ഉത്തരേന്ത്യൻ ഗ്രാമങ്ങളുടെ അവസ്ഥ, അവർക്കു വേണ്ടി സ്വജീവിതത്തെ സമർപ്പിക്കുവാൻ പ്രേരണ നൽകി. വിദേശ ഇടവകകളിൽ നിയമിക്കപ്പെട്ടപ്പോഴും, അമേരിക്കയിൽ ഉന്നത വേദശാസ്ത്ര പഠനം നിർവ്വഹിക്കുമ്പോഴും, ഒരു ഉത്തരഭാരത മിഷനെക്കുറിച്ചുള്ള ഉത്തമ ചിന്തകൾ ആ മനസിൽ നിറം പിടിച്ചു. ഇന്ത്യയുടെ അപ്പോസ്തോലനായ മാർത്തോമ്മാ ശ്ലീഹായുടെ രക്തസാക്ഷിത്വത്തിന്റെ പത്തൊമ്പതാം ശതാബ്ദി വർഷം, അതായത് 1972–ൽ ഫാ. പുന്നൂസിന്റെ സ്വപ്നം സാക്ഷാത്ക്കരിക്കപ്പെട്ടു. ഭിലായി കേന്ദ്രമാക്കി ഉത്തരേന്ത്യൻ മിഷൻ ആരംഭിച്ചു. ഭിലായ് സെന്റ് തോമസ് ആശ്രമത്തിന്റെ ദരിദ്രചുറ്റുപാടിൽ വളർത്തിയെടുത്ത ഉത്തരേന്ത്യൻ മിഷൻ പ്രസ്ഥാനത്തിന് 1975–ൽ ഫാ. പുന്നൂസ് "സ്തേഫാനോസ് മാർ തേവോദോസിയോസ്" എന്ന പേരിൽ മെത്രാനായി അഭിഷിക്തനായതോടെ ചൈതന്യവ

> കൊടിവച്ച കാറും, മുടിവച്ച മൗലിയും, തടിവച്ച മേനിയും, പടിവച്ച യാത്രയും ഇടയത്വത്തിന്റെ മുഖമുദ്രയാക്കാതെ, ഇടപെടലുകളിൽ താഴ്മയും, ജീവിതശൈലിയിൽ ലാളിത്വവും, സൗമ്യതയും, മിതത്വവും മുഖമുദ്രയായി അദ്ദേഹം സൂക്ഷിച്ചു.

ത്തായ പരിണാമങ്ങളുണ്ടായി.

'മദ്രാസ്' ഭദ്രാസനത്തിന്റെ പ്രഥമ മെത്രാനായിട്ടും, പിന്നീട് കൽക്കത്താ ഭദ്രാസനത്തിന്റെ മെത്രാനായിട്ടും പ്രവർത്തിക്കുവാൻ ലഭിച്ച നിയോഗം മാർ തേവോദോസ്യോസ് ഒരു രണ്ടാം മാർത്തോമ്മാ ശ്ലീഹായുടെ ദൗത്യ മായി തിരിച്ചറിഞ്ഞു. ഉത്തരേന്ത്യൻ സംസ്ഥാനങ്ങളിൽ ചിതറിപ്പാർക്കുന്ന സഭാംഗങ്ങൾക്ക് ആരാധനാ കേന്ദ്രങ്ങ ളുണ്ടാക്കുകയും അവയെല്ലാം തന്നെ "മിഷൻ" ദർശനത്തോടെ പ്രവർത്തി ക്കുവാൻ പര്യാപ്തമാക്കുകയും ചെയ്യുന്ന ശ്രമകരമായ ദൗത്യമാണ് മാർ തേവോദോസ്യോസ് ഏറ്റെടുത്ത ത്. പക്ഷേ ഈ ദൗത്യ നിർവ്വഹണ ത്തിൽ, ക്രൈസ്തവ മിഷനെക്കു റിച്ചും മിഷണറിയെക്കുറിച്ചും ഉത്തരേ ന്ത്യയിൽ ഒരു പുനരാഖ്യാനം അദ്ദേഹം നൽകി. ക്രിസ്ത്യൻ മിഷൻ പ്രവർത്തനത്തെ സംശയ ദൃഷ്ടി യോടെ നോക്കുന്ന അധികാരികളും, മതതീവ്രവാദികളും, മാർ തേവോദോ സ്യോസിന്റെ നേതൃത്വത്തിൽ നടന്ന വിദ്യാഭ്യാസ, വികസന പരിപാടിക ളിൽ സംതൃപ്തരായി. മതപരിവർത്ത നത്തിന്റെ ഹിഡൻ അജണ്ടയില്ലാതെ, മതസ്വാതന്ത്ര്യത്തിന്റെ സുതാര്യതയ് ക്കുള്ളിൽ പ്രവർത്തിച്ചതോടെ, ഗ്രാമ ത്തലവന്മാർ അദ്ദേഹത്തെ തേടിയെ ത്തി. അങ്ങനെയാണ് ഭിലായ് സെ. തോമസ് മിഷൻ സെന്റർ, ഇറ്റാർസി സെന്റർ, ഭോപ്പാൽ ഓർത്തഡോക്സ് സെന്റർ, ജബൽപ്പൂർ സെന്റർ, ബഗ്ഡോണ സെന്റർ, കൽക്കത്താ ഓർത്തഡോക്സ് സെന്റർ, മക്കോ ഡിയ മിഷൻ സെന്റർ മുതലായ വയ്ക്ക് നിർബാധം പ്രവർത്തിക്കു വാൻ ഇടയായത്. കൂടാതെ, ഇൻഡോർ, പിതംപൂർ, കോർബ, ദേവാസ്, റെയ്പൂർ, ഭീമാപൂർ, റൂർക്ക ല, കൊർഹ, ഹത്തിതാൾ, ബൊക്കാ റോ, ധൻപുരി, റായ്പൂർ, ബിലാ സ്പൂർ, പാറ്റ്ന, ജഗദൽപൂർ, ബണ്ഡാ ര, ചന്ദ്രപൂർ, മുതലായ സ്ഥലങ്ങളിലും ആരാധനാലയങ്ങളും വിദ്യാഭ്യാസ സ്ഥാപനങ്ങളും വളർത്തിയെടുത്തത്, സെന്റ് തോമസ് മിഷൻ കുടക്കീഴിൽ ആയിരുന്നു. വിദ്യാഭ്യാസ സ്ഥാപനങ്ങ ളിൽ പലതും ഒന്നാം തരം വിജ്ഞാന കേന്ദ്രങ്ങളായി വളർന്നപ്പോഴും, മാർ തേവോദോസ്യോസ് രണ്ട് പ്രധാന തത്വങ്ങളിൽ ഉറച്ചു നിന്നു: ഒന്ന്, ഈ സ്ഥാപനങ്ങൾ ന്യായമായതും നിയമ വിധേയമായതുമായ ഫീസു മാത്രം ഈടാക്കാവൂ; രണ്ട് ഇവയിൽ നിന്നുള്ള വരുമാനത്തിന്റെ ആത്യ ന്തിക ഗുണഭോക്താക്കൾ ഉത്തരേ ന്ത്യൻ ഗ്രാമീണർ തന്നെയായിരിക്ക ണം. ഭിലായ് ആർട്ട്സ് & സയൻസ് കോളേജും, എൻജിനീയറിംഗ് കോളജും എല്ലാം പരോക്ഷമായി കല ഹണ്ടി ആശുപത്രിയിലും, ഗ്രാമീണ വികസന കേന്ദ്രങ്ങളിലും, ബാലവാ ടികളിലും നടക്കുന്ന ശുശ്രൂഷകളുടെ സ്രോതസുകളായിട്ടാണ് മാർ തേവോ ദോസ്യോസ് വിഭാവന ചെയ്തത്. ഇതിനായി ദർശനവും സമർപ്പണവു മുള്ള പ്രവർത്തകരെ സജ്ജീകരിക്കു വാനാണ് ഭിലായ് ആശ്രമവും ബാഹ്യ കേരള വൈദിക സെമിനാരിയും മാർ തേവോദോസ്യോസ് സ്ഥാപിച്ചത്. ഇപ്പോൾ നാഗ്പൂരിൽ പ്രവർത്തി ക്കുന്ന സെന്റ് തോമസ് ഓർത്ത ഡോക്സ് തിയോളജിക്കൽ സെമിനാ രി, ഉത്തരേന്ത്യൻ ക്രൈസ്തവ സാക്ഷ്യത്തിന്റെ ഏകോപന കേന്ദ്രവും പരിശീലന കളരിയുമായി ശോഭിക്കുന്നത് മാർ തേവോദോസ്യോ സിന്റെ ദർശനത്തിന്റെയും ഇച്ഛാശക്തി യുടെയും പ്രതീകമായിട്ടാണ്.

മാർ തേവോദോസ്യോസിന്റെ വ്യക്തിത്വത്തെ അനശ്വരമാക്കുന്ന അനേകം ഗുണഗണങ്ങളും പ്രത്യേക തകളും ഉണ്ട്. പൈതൃകമായി ലഭിച്ച തും, ഗുരുവായ കുറിയാക്കോസ് റമ്പാച്ചനിൽ നിന്ന് ആവാഹിക്കപ്പെട്ട തുമായ ദൈവഭക്തി അദ്ദേഹത്തെ പരീക്ഷണങ്ങളിൽ പതറാതെ സ്ഥിത പ്രജ്ഞനായി നിലനിർത്തി. സ്ഥാനമാ നങ്ങൾക്കും, ധനസമ്പാദനത്തിനും പിറകെ പോകാതെ യോഗിയുടെ നിസ്സംഗതയും,ജ്ഞാനിയുടെ മൗന വും, ത്യാഗിയുടെ ലാളിത്യവും, അദ്ദേഹം സ്വന്തമായി സൂക്ഷിച്ച തിന്റെ ശോഭയായിരുന്നു ആ വ്യക്തി ത്വത്തിന്റേത്. കൊടിവച്ച കാറും, മുടി വച്ച മൗലിയും, തടിവച്ച മേനിയും, പടിവച്ച യാത്രയും ഇടയത്വത്തിന്റെ മുഖമുദ്രയാക്കാതെ, ഇടപെടലുകളിൽ താഴ്മയും, ജീവിതശൈലിയിൽ ലാളി ത്യവും, സൗമ്യതയും, മിതത്വവും മുഖമുദ്രയായി അദ്ദേഹം സൂക്ഷിച്ചു. ഉത്തരേന്ത്യൻ സുവിശേഷ ദൗത്യ ത്തെക്കുറിച്ചു പറയുമ്പോൾ മാത്രം തികഞ്ഞ വാചാലത തെളിയിച്ച അദ്ദേ ഹത്തിന്റെ മൗനം ശ്രദ്ധേയമായിരുന്നു. പ്രകൃതിയുടെ തലോടൽ പൂക്കളിലും പൂമ്പാറ്റകളിലും, മന്ദമാരുതനിലും, കൃഷിയിടങ്ങളിലും കൂടി ആവോളം ആസ്വദിക്കുന്ന ഒരു ജീവിതത്തിൽ കൂടി, ഇടയ ശ്രേഷ്ഠരിലെ കർഷകനെ യും, അതിലുപരി കഷ്ടപ്പെടുന്ന ദാസ നെയും കാണിച്ചു തന്നു.

മലങ്കര ഓർത്തഡോക്സ് സഭ യുടെ പരമാദ്ധ്യക്ഷ സ്ഥാനത്തേക്ക് പലരുടേയും നിർബന്ധ പ്രകാരം ഒരു സ്ഥാനാർത്ഥിയായി നിൽക്കേണ്ടി വന്നപ്പോൾ അദ്ദേഹത്തെ അടുത്തറി ഞ്ഞവർക്കെല്ലാം ബോധ്യപ്പെട്ട ഒരു സത്യമുണ്ടായിരുന്നു; ഒട്ടും ആഗ്രഹി ക്കാതിരുന്ന ഒരു സ്ഥാനത്തേക്ക് അദ്ദേഹം വലിച്ചിഴയ്ക്കപ്പെടുകയായി രുന്നു എന്ന്. അതുകൊണ്ടുതന്നെ തെരഞ്ഞെടുപ്പിന്റെ ഒരു നിർണ്ണായക നിമിഷത്തിൽ വളരെ സന്തോഷ ത്തോടും ആശ്വാസ നിശ്വാസ ത്തോടും കൂടി സഭാ മാനേജിംഗ് കമ്മ റ്റിയിൽ തന്റെ സ്ഥാനാർത്ഥിത്വം പിൻവലിക്കുന്ന കാര്യം അദ്ദേഹം പ്രഖ്യാപിച്ചു. അതിനുശേഷം സ്വന്തം വയലിലേക്ക് പൂർവ്വാധികം ഉത്സാഹ ത്തോടെ ഇറങ്ങി വേല ചെയ്ത ആ വിശ്വസ്ത ദാസന്റെ ജീവിതാവ സാനം പ്രവാസികളായ തന്റെ അജ ഗണങ്ങളുടെ ശുശ്രൂഷയ്ക്കിടയിൽ തന്നെയായിരുന്നു.

മാർ തേവോദോസ്യോസിന്റെ സുതാര്യ വ്യക്തിത്വത്തിന്റെ മുദ്രാ വാക്യം "ദൈവം നടത്തും" എന്നായി രുന്നു. "ലോകത്തിൽ വിശ്രമം അറിയാ തിരുന്ന ഞങ്ങളുടെ പൊന്നു തിരുമേനി ഇനിയെങ്കിലും വിശ്രമിക്കട്ടെ" എന്നു സഹോദര പുത്രിമാരിൽ ഒരാളായ മങ്കച്ചി എന്ന ഓമനപേരിലറിയപ്പെടുന്ന മറിയാമ്മയും, സഹോദര പുത്രന്മാരിൽ രണ്ടുപേരായ ഫാ. കെ. കെ. ജോസ ഫും, കൊച്ചുമോനും ഒക്കെ കരഞ്ഞു കൊണ്ടു പറഞ്ഞപ്പോൾ, വേർപാടിന്റെ വേദന ഒരു വശത്തും, ഉത്തരേന്ത്യൻ ഗ്രാമാന്തരങ്ങളിലെ ഒരു ഉദയശോഭ മറു വശത്തും അനുഭവപ്പെട്ടു. ■



അനുസ്മരണം

ഫാ. ഡോ. ഒ. തോമസ്

# മലയാള മണ്ണിനപ്പുറത്ത് മലങ്കരസഭയ്ക്ക് ഒരു ബലികുടീരം

2007 ഒക്ടോബർ മാസം 25–ാം തീയതി രാവിലെ 10.30 –ന് ദൽഹിക്കടുത്ത് ഗാസിയാബാദിലെ ഇന്ദ്രപുര സെ. ഗ്രീഗോറിയൻ ഹയർ സെക്കണ്ടറി സ്ക്കൂളിൽ മദ്രാസ്, കൽക്കട്ടാ, ബോംബെ, ഡൽഹി ഭദ്രാസനങ്ങളിലെ വൈദികരുടെ ത്രിദിന സമ്മേളനത്തിന്റെ സമാപന യോഗം. ആദ്യാവസാനം സമ്മേളനത്തിൽ സംബന്ധിച്ച് നേതൃത്വം നൽകിയ കൽക്കട്ടാ ഭദ്രാസനത്തിന്റെ ശുശ്രൂഷക്കാരൻ മാർ തേവോദോസിയോസ് മെത്രാപ്പോലീത്താ സമാപന സന്ദേശം നൽകുന്ന സമ്മേളനം എത്രയും വേഗം തീർത്ത് ദൽഹി നഗരം കാണുവാൻ ഒരുങ്ങിയിരിക്കുന്ന ഏകദേശം നൂറോളം വൈദികർ ആദ്യം അല്പം അക്ഷമരായി. 1952–ൽ ആരംഭിച്ച വൈദിക ശുശ്രൂഷയിൽ കടന്നുപോയ കുന്നുംകുഴിയും നിറഞ്ഞ വഴികളെ അവിടെയുമിവിടെയും സ്പർശിച്ചുകൊണ്ട് 35 മിനിറ്റോളം സംസാരിച്ചു. പരിശുദ്ധനായ പൗലോസ് ശ്ലീഹാ തീമോത്തിയോസിന് എഴുതിയ രണ്ടാം ലേഖനം 4–ാം അദ്ധ്യായം 8–ാം വാക്യത്തിൽ സൂചിപ്പിച്ചതുപോലെയുള്ള ഒരനുഭവം മിക്കവരേയും പിടിച്ചുലച്ചു. "എന്റെ നിര്യാണ കാലം അടുത്തു ഞാൻ നല്ല പോർ പൊരുതി ഓട്ടം തികച്ചു... ഞാൻ തുടങ്ങി വച്ച ഉത്തരഭാരതമിഷൻ ഏറ്റെടുത്തു നടത്തുവാൻ ആരെയെങ്കിലും കണ്ടെത്തിയിട്ട് എന്റെ കണ്ണടച്ചാൽ കൊള്ളാമെന്ന് ഒരാഗ്രഹമുണ്ട്." എന്ന മട്ടിലായിരുന്നു പതിഞ്ഞ ശബ്ദത്തിലുള്ള അദ്ദേഹത്തിന്റെ പ്രബോധനം. മറ്റൊന്നുകൂടി ആ അധരങ്ങളിൽ നിന്നടർന്നു വീണു. "ഇന്ന് ഉച്ചകഴിഞ്ഞു ഞാൻ മസ്ക്കറ്റിലേക്കു പോകുന്നു. ഇത് എന്റെ അവസാനത്തെവിദേശയാത്രയാണെന്നു തോന്നുന്നു." അറംപറ്റിയ വാക്കുകൾ. യാദൃശ്ചികമായതോ, ആത്മീയമായതോ അല്ല ദീർഘ ദർശനമോ? അദ്ദേഹത്തിനും ദൈവത്തിനും മാത്രമറിയാം. ഇതെന്റെ അവസാന സന്ദർശനമെന്ന് മസ്ക്കറ്റിൽ വെച്ച് ഉറപ്പിച്ചുപറയാനും അദ്ദേഹം മറന്നില്ല. പ്രവാസികളുടെ ഇടയൻ പ്രവാസികളുടെ മദ്ധ്യേ ആയിരിക്കുമ്പോൾ കടന്നു പോവുകയെന്നത് ദൈവിക പദ്ധതിയുടെ ഭാഗമെന്ന് യാതൊരു സന്ദേഹവുമില്ലാതെ പറയാം.

വാർദ്ധക്യത്തിലെത്തിയപ്പോൾ ഗാന്ധിജിയോട് ആരാധകരിലൊരാൾ ചോദിച്ചു. "രാഷ്ട്രീയ ജീവിതവും സാമൂഹ്യ പ്രവർത്തനവും നിർത്തി ഇനി പൂർണ്ണ സമയം പ്രാർത്ഥനയിൽ ചെലവഴിക്കുന്നതല്ലേ നല്ലത്"? ഗാന്ധിജി ഇപ്രകാരം മറുപടി നൽകി "പ്രാർത്ഥിക്കാതെ ഞാൻ പ്രവർത്തിച്ചിട്ടില്ല, പ്രവർത്തിക്കാതെ ഞാൻ പ്രാർത്ഥിച്ചിട്ടില്ല. ഇതു രണ്ടും മരണം വരെ ഞാൻ തുടരും." അക്ഷരാർത്ഥത്തിൽ ഈ പിതാവിന്റെ ജീവിതത്തിലും അതു നിറവേറി. പ്രശസ്തമായ ഒരു എഞ്ചിനീയറിംഗ് കോളേജ് ഉൾപ്പെടെ ഏകദേശം 30 സ്ഥാപനങ്ങൾ ആറേഴു സംസ്ഥാനങ്ങളിലായി പടുത്തുയർത്തുവാൻ ആ കർമ്മയോഗി എന്തു മാത്രം ത്യാഗം സഹിച്ചിട്ടുണ്ടാകണം? പ്രാർത്ഥനയുടെ ഫലമായി ലഭിച്ച ദൈവകൃപയെന്നല്ലാതെ അഹന്തയുടെയോ സ്വയം





**പ്രസംഗിക്കുന്നതിന്റെ ഒരംശം പോലും പ്രവർത്തിക്കാത്ത ക്രൈസ്തവ ലോകത്തിലെ നേതാക്കന്മാരിൽ നിന്ന് ഈ പിതാവ് വേറിട്ടു നിന്നു. പ്രവർത്തിച്ചതിന്റെ ഒരംശംപോലും അദ്ദേഹം പ്രസംഗിച്ചില്ല. പ്രസംഗിച്ചതെല്ലാം ഒന്നു മാത്രം "കൊയ്ത്തു വളരെയുണ്ട്, വേലക്കാരോ ചുരുക്കം" ആരെങ്കിലും കൂടെ വരുമോ? മലങ്കര സഭയും മക്കളും ആ പ്രസംഗം ഇന്നയോളം കേട്ടതേയില്ല. എങ്കിലും ആ കർമ്മയോഗി വീണ്ടും വീണ്ടും അതു തന്നെ പറഞ്ഞുകൊണ്ടേയിരുന്നു. എന്നെങ്കിലും, ആരെങ്കിലും അതു കേൾക്കുമെന്നു പ്രതീക്ഷയോടെ.**

പുകഴ്ത്തലിന്റെയോ ഒരു വാചകം അദ്ദേഹം ഉച്ചരിച്ചിട്ടില്ല. കടന്നുപോയ വഴികളേപ്പറ്റി വിവരിക്കുമ്പോഴും "ഞാൻ" എന്ന പദം വിരളമായേ കടന്നു വന്നിട്ടുള്ളു.

സ്ഥാപനങ്ങളിൽ പണം കവിഞ്ഞുകൂടാൻ അദ്ദേഹം അനുവദിക്കാറില്ല. മറ്റു ചെറിയ സ്ഥാപനങ്ങളെ സഹായിക്കുവാനും, ഉത്തരഭാരതമിഷനു വേണ്ടിയും, ജീവകാരുണ്യ പ്രവർത്തനങ്ങൾക്കു വേണ്ടിയും ഉടനെ തന്നെ അവയെ വഴിമാറ്റുവാനും പ്രത്യേകം ശ്രദ്ധ വെച്ചിരുന്നു. പണം കൂടിയാലുള്ള തിന്മയേപ്പറ്റി അദ്ദേഹം ബോധവാനായിരുന്നു.

കോടീശ്വരനായി വളർന്നപ്പോഴും ജംഷഡ്ജിടാറ്റാ തന്റെ വസ്ത്രധാരണത്തിലും, ആഹാരത്തിലും, കിടപ്പുമുറിയ്ക്കും ഒന്നും മാറ്റങ്ങൾ വരുത്തിയിട്ടില്ലെന്നു വായിച്ചിട്ടുണ്ട്. തേവോദോസ്യോസ് തിരുമേനിയും ഈയൊരു മാതൃക കൈവെടിഞ്ഞില്ല. കോടികളുടെ സ്വത്തുക്കൾ ഉണ്ടാക്കി ക്രയവിക്രയം ചെയ്തപ്പോഴും സാധാരണ ജനങ്ങളുടേതിൽ നിന്ന് ഉയർന്ന യാതൊരു ആനുകൂല്യവും താനാഗ്രഹിച്ചില്ല. അനുഭവിച്ചതുമില്ല.

"It is difficult for a bishop to be a children" എന്ന് പറഞ്ഞ ആളിന്റെ പേര് ഓർക്കുന്നില്ലെങ്കിലും അതിൽ അർത്ഥമില്ലാതില്ല. യേശുക്രിസ്തു വളരെ യേറെ അകലമിടുന്ന അധികാരം, ധനം, പ്രതാപം, ആഡംബരം, പുകഴ്ച എന്നിവയൊക്കെ ആഗ്രഹിക്കുന്നവർക്കും അങ്ങോട്ടു കൊണ്ടു കൊടുക്കുന്ന പദവിയായി 'ബിഷപ്പു സ്ഥാനം മാറിയപ്പോഴാണ് മുകളിൽ പറഞ്ഞ പ്രസ്താവനയുണ്ടായത്' ഇവിടെയും ഉത്തരഭാരതത്തിന്റെ ഈ അപ്പോസ്തലൻ ഒരപവാദമായിരുന്നു. മഹാനായ എഴുത്തുകാരനും, പ്രഭാഷകനുമായ ആർച്ച് ബിഷപ്പ് ഫുൾട്ടൻ ജെ. ഷീനിനെ–സന്ദർശിച്ച കേരളത്തിലെ ഒരു കത്തോലിക്കാ ബിഷപ്പിനേക്കുറിച്ച് ഒരു കഥ കേട്ടിട്ടുണ്ട്. അദ്ദേഹം ആർച്ച് ബിഷപ്പ് ഫുൾട്ടൻ ജെ ഷീനിന്റെ അരമനയിലെത്തി, മുറ്റത്ത് ചെടികൾക്ക് വെള്ളമൊഴിക്കുന്ന പ്രായമുള്ള ഒരാളിനെ കണ്ടു. വിദേശത്തു നിന്നു വന്ന അതിഥിയെ സ്വീകരിക്കുവാൻ ഈ പ്രായം ചെന്ന മനുഷ്യൻ അടുത്തു ചെന്നു ചോദിച്ചു. "What shall I do for you" (അങ്ങേയ്ക്കുവേണ്ടി ഞാനെന്തു ചെയ്യണം?) Take my bag to the room (എന്റെ ബാഗ് മുറിയിലേക്കെടുത്തു വെക്കുക) വൃദ്ധനായ തോട്ടക്കാരൻ അതനുസരിച്ച് ബാഗ് എടുത്തുവച്ചശേഷം വീണ്ടും ആരാഞ്ഞു. Any thing more? (മറ്റെന്തെങ്കിലും കൂടി?) കേരളത്തിലെ ബിഷപ്പ് ആവർത്തിച്ചു "I Whould like to bishop fulton J Sheen" (എനിക്ക് ബിഷപ്പ് ഫുൾട്ടൻ ജെ ഷീനിനെ കാണണം). വൃദ്ധൻ മറുപടി നൽകി. Yes sir, Iam അതേ ഞാൻ തന്നെ, താൻ കാണാനും ആദരിക്കാനും ആഗ്രഹിച്ച ആർച്ചു ബിഷപ്പാണ് തന്റെ ബാഗ് ചുമക്കുന്നതെന്ന കാര്യം ഗ്രഹിച്ചപ്പോൾ കേരളത്തിലെ ബിഷപ്പിനുണ്ടായ ഭാവ വ്യത്യാസം എന്താണെന്ന് വായിച്ച ലേഖനത്തിൽ കണ്ടില്ല. പക്ഷേ ഊഹിക്കാൻ കഴിയും. ഭിലായി ആശ്രമം സന്ദർശിച്ചിട്ടുള്ള ഏവർക്കും ഇത് ബോദ്ധ്യമാകും. നാൽക്കാലികളെ അഴിച്ചുകെട്ടി വെള്ളം കൊടുക്കുന്ന, അതിന് പുല്ലു പറിയ്ക്കുന്ന കാഴ്ചയും. ചോളത്തിനു ഇടകിളയ്ക്കുകയും, കള പറിച്ച്, വളമിടുകയും ചെയ്യുന്ന ഒരു ബിഷപ്പിനെ ഈ ഹൈടെക് യുഗത്തിൽ നമുക്കു സങ്കല്പിക്കാനാവുമോ? 80–ാം വയസ്സിലും 45 ഡിഗ്രി സെൻഷ്യസിൽ തിളച്ചു മറിയുന്ന ചൂടിൽ തീവണ്ടിയുടെ രണ്ടാം ക്ലാസ്സ് മുറിയിൽ സാധാരണക്കാരന്റെ കൂടെ എപ്പോഴും യാത്ര ചെയ്ത മറ്റൊരു ബിഷപ്പ് എന്നെങ്കിലും, സഭയിലുണ്ടാവുമോ? അറിഞ്ഞുകൂടാ. അതേ മാർ തേവോദോസ്യോസ് ഭാരതത്തിലെയല്ലാ ലോകത്തെങ്ങുമുള്ള ആധുനിക ബിഷപ്പുമാർക്ക് ഒരു മാതൃകയാകുമായിരുന്നു. നസ്രായന്റെ ജീവിതശൈലി സൈബർ യുഗത്തിലും സാദ്ധ്യമാണെന്ന് വിളിച്ചുപറയുകയല്ലായിരുന്നു; ജീവിച്ചുകാണിക്കുകയായിരുന്നു.

പ്രസംഗിക്കുന്നതിന്റെ ഒരംശം പോലും പ്രവർത്തിക്കാത്ത ക്രൈസ്തവ ലോകത്തിലെ നേതാക്കന്മാരിൽ

നിന്ന് ഈ പിതാവ് വേറിട്ടു നിന്നു. പ്രവർത്തിച്ചതിന്റെ ഒരംശംപോലും അദ്ദേഹം പ്രസംഗിച്ചില്ല. പ്രസംഗിച്ചതെല്ലാം ഒന്നു മാത്രം "കൊയ്ത്തു വളരെയുണ്ട്, വേലക്കാരോ ചുരുക്കം" ആരെങ്കിലും കൂടെ വരുമോ? മലങ്കര സഭയും മക്കളും ആ പ്രസം ഇന്നയോളം കേട്ടതേയില്ല. എങ്കിലും ആ കർമ്മയോഗി വീണ്ടും വീണ്ടും അതു തന്നെ പറഞ്ഞുകൊണ്ടേയിരുന്നു. എന്നെങ്കിലും, ആരെങ്കിലും അതു കേൾക്കുമെന്ന് പ്രതീക്ഷയോടെ.

ആരാണ് ക്രിസ്ത്യാനി? ആരോ മറുപടി നൽകി. 'സാധാരണക്കാരുടെ ഇടയിൽ അസാധാരണക്കാരൻ, അസാധാരണക്കാരുടെ ഇടയിൽ സാധാരണക്കാരൻ'. ഈ വിശേഷണവും അദ്ദേഹത്തിന് നന്നാ ഇണങ്ങുന്നുണ്ട്. സമ്പത്തും, പദവിയുമുള്ളവരോട് സംസാരിക്കുമ്പോൾ ചിലരിൽ പ്രകടമാവുന്ന ആഹ്ലാദവും ആകൂട്ടർതന്നെ ദരിദ്രരോടു സംസാരിക്കുമ്പോഴുള്ള വിരസതയും ഈ പിതാവിൽ കണ്ടിട്ടില്ല. ഇരുവരും ദൈവസന്നിധിയിൽ വിലപ്പെട്ടതെങ്കിലും, കൂടുതൽ വിലപ്പെട്ടതു ദരിദ്രന്മാരെന്നു തന്നെ നിഷ്കളങ്കമായ അദ്ദേഹത്തിന്റെ പുഞ്ചിരിയിൽ പ്രകടമാക്കിയിരുന്നു.

മറ്റൊരു അപൂർവ്വ ബഹുമതികൂടി ഈ പിതാവിനുണ്ട്. 2000 വർഷത്തിലെ ചരിത്രത്തിൽ കേരളത്തിലെ മണ്ണിനുവെളിയിൽ കബറടക്കപ്പെട്ട ആദ്യത്തെ മെത്രാപ്പോലീത്തായാണ് തേവോദോസ്യോസ് തിരുമേനി. ഗോവയിൽ കബറടങ്ങിയ ബിഷപ്പ് മോർ അൽവാറീസും, ഫ്രാൻസിൽ എവിടെയോ കബറടങ്ങിയ ബിഷപ്പ് റെനിവിലാത്തിയും മലയാള മണ്ണിൽ ജനിച്ചവരല്ല. കുടുംബങ്ങളുടെ എണ്ണം കുറഞ്ഞു വരുന്ന ഒരു ഭദ്രാസനമാണ് കൽക്കട്ടാ. ഭിലായി, ഭോപാൽ, ബൊക്കാറോ, റാഞ്ചി, കൽക്കട്ട, റൂർക്കല, തുടങ്ങി അനേക സ്ഥലങ്ങളിൽ നിന്നും നമ്മുടെ ആളുകൾ നാട്ടിലേക്കോ മറ്റു സ്ഥലങ്ങളിലേക്കോ കുടിയേറി കഴിഞ്ഞു. തന്റെ കബറിങ്കൽ ധൂപപ്രാർത്ഥന നടത്തുവാനും, ഓർമ്മപ്പെരുന്നാളിൽ നാട്ടിലേപ്പോലെ അനേകായിരങ്ങൾ തടിച്ചുകൂടുവാനും സാദ്ധ്യതയില്ലാത്ത യാഥാർത്ഥ്യം മനസ്സിലാക്കി തന്നെയാണ് തന്റെ കർമ്മഭൂമിയിൽ തന്നെ ഭൗതിക ശരീരം അടക്കം ചെയ്യപ്പെടണമെന്ന് അദ്ദേഹം ആഗ്രഹിച്ചത്. ഗാന്ധിജിയേപ്പോലെ ഭാരതം ജീവിക്കുന്നത് അതിലെ ലക്ഷോപലക്ഷം ഗ്രാമങ്ങളിലാണെന്ന് തിരിച്ചറിഞ്ഞ അദ്ദേഹത്തിന്റെ ആത്മാവ് അവരോട് താദാത്മ്യപ്പെടുവാൻ എന്നും ആഗ്രഹിച്ചിരുന്നു. ഉത്തരഭാരതമിഷനുവേണ്ടി ജീവിതം ഉഴിഞ്ഞുവെച്ച ഒരു രക്തസാക്ഷിയുടെ ശവകുടീരമാണ് ഭിലായിയിൽ ഇപ്പോൾ ഉയർന്നു വന്നത്. ജീവിച്ചിരുന്നപ്പോൾ ചെയ്ത ആഹ്വാനങ്ങൾക്ക് കാര്യമായ ചെവി കൊടുക്കാത്ത മലങ്കരസഭയുടെ മക്കളെ പിറന്ന നാട്ടിൽ നിന്നും അനേകായിരം മൈലുകൾക്കപ്പുറത്ത് ഉയിരെടുത്ത ശവകുടീരം, അവിടേക്കു അടുപ്പിക്കാൻ മുഖാന്തരമാവുമെന്ന് പ്രത്യാശിച്ചിരിക്കണം. ഭിലായിൽ തന്നെ അടക്കപ്പെടണമെന്നുള്ള പ്രവാസികളുടെ ഈ വലിയ ഇടയന്റെ അന്ത്യാഭിലാഷത്തിനു പിറകിൽ മലങ്കര സഭയുടെ, ഭാരത മിഷൻ എന്ന വലിയ ദൗത്യ ബോധത്തെ തൊട്ടുണർത്തുക എന്ന വലിയ ആഗ്രഹമാണുള്ളത്. ജീവിച്ചിരുന്നപ്പോൾ കേൾക്കാത്ത ശബ്ദം കാണാമറയത്തുള്ള ബലികുടീരത്തിൽ നിന്നു കേൾക്കപ്പെടുമോ? കേൾക്കപ്പെടുമെങ്കിൽ ആ മഹാത്മാവിന്റെ ജീവിതം ധന്യമായി. ■


## MATRIMONIAL

Orthodox Ex-NRI parents invite proposals for thier daughter 24/160, fair, God fearing, B.Tech Infosys from parents of well placed groom with similar credentials. Respond with profile and photos.

**moonlight.tj@gmail.com**

## MATRIMONIAL

Orthodox parents now settled in Chennai invite proposals for their son 28/176 (5'9") born and brought up outside Kerala, God fearing, tea totallar, fair, homely, MCA, working in MNC Bangalore as systems Engineer. Looking for fair, tall, god fearing, MCA'S, MBA'S Engineers any branch. Contact with biodata along with recent photographs.

**susan.chennai@gmail.com**
**09444918551, 09841563110**

## MATRIMONIAL

NRI Orthodox parents from invite proposal for thier daughter, B.Tech.IT, now doing a certificate course from IIM-C, 24/150, employed in MNC Bangalore from parents of well educated/placed God fearing boys. Please respond with details and photograph to:

**prop2gv@gmail.com**

## MATRIMONIAL

Orthodox parents from USA seeking alliance for thier daughter, very religious 27 years, very fair, slim, 5'2" BBA in finance and completing MBA shortly working as an accountant in a famous firm in New York, from Orthodox / Jacobite boys who had good education and family back ground.

**Phone : 0469 2601406**
**Mob.: 9349604765**

അനുസ്മരണം

ഒ. സി. രാജു



ഓരോ മനസ്സുകളിലും പ്രവർത്തനത്തിന്റെ ഒരുവലിയ കൊടുങ്കാറ്റു വീശുവാൻ മലങ്കര സഭയുടെ മക്കോഡിയ മിഷനു കഴിഞ്ഞിട്ടുണ്ട്.

ഇത് മക്കോഡിയ.

മദ്ധ്യപ്രദേശിന്റെ തലസ്ഥാനമായ നഗരിയായ ഭോപാലിൽ നിന്നും നൂറ്റി അൻപതോളം കിലോമീറ്റർ ദൂരത്തിലായി സ്ഥിതി ചെയ്യുന്ന ജനപഥം. നോക്കെത്താ ദൂരത്തോളം പരന്നു കിടക്കുന്ന ഗോതമ്പ്, സോയാബീൻ, ചോളം, കടല വയലുകൾകൊണ്ട് അനുഗ്രഹീത ഗ്രാമം.

ഗ്രാമീണരുടെ ഉപജീവനം കൃഷിയും കന്നാലി മേയ്ക്കലും തന്നെ. ആധുനികതയുടെ പരിഷ്ക്കാരങ്ങൾ ഇനിയും കടന്നുവന്നിട്ടില്ലാത്ത മക്കോഡിയയിൽ വൈദ്യുതിയും ടെലിഫോണും പുതിയ നൂറ്റാണ്ടിന്റെ വിരുന്നുകാർ.

ഈ ഗ്രാമത്തിൽ എടുത്തു പറയാവുന്ന മറ്റൊരു കാഴ്ച ബ്രിട്ടീഷ് കാലഘട്ടത്തിന്റെ തിരുശേഷിപ്പായി നിലകൊള്ളുന്ന ഒരു കൂറ്റൻ ബംഗ്ലാവുമാത്രം. നൂറു വർഷത്തിലേറെ പഴക്കമുള്ള ഈ ബംഗ്ലാവിൽ ഇപ്പോൾ മലങ്കര ഓർത്തഡോക്സ് സഭയുടെ 'മക്കോഡിയ മിഷൻ' പ്രവർത്തിക്കുന്നു.

കഴിഞ്ഞ മാർച്ചിലെ ഒരു നിറഞ്ഞ സന്ധ്യയിൽ ഞങ്ങൾ ഒരു ചെറിയ സംഘം, മിഷൻ പ്രവർത്തകരുടെ അതിഥികളായി അവിടെയെത്തി. ലേഖകൻ ഉൾപ്പെടെ അഞ്ചു പേരുള്ള സംഘം. ഫാ. തോമസ് പി., ഫാ. ടി. എ. ഇടയാടി, മനോരമ വിഷൻ ക്യാമറാമൻ ബാബുരാജ്, ബാബുവിന്റെ സഹായി ഷിബു. മിഷൻ പ്രവർത്തനങ്ങളും ആദിവാസി ഗോത്ര സമൂഹങ്ങളുടെ ജീവിതചര്യകളും അടിസ്ഥാനമാക്കി ഒരു ഡോക്യുമെന്ററി തയ്യാറാക്കുക എന്നതാണ് ലക്ഷ്യം.

മിഷൻ പ്രവർത്തകരുടെ ഹൃദ്യമായ സ്വീകരണങ്ങൾ ഏറ്റുവാങ്ങി മക്കോഡിയയിൽ ഒരു രാത്രി. നീണ്ട യാത്രയുടെ ആലസ്യത്തിൽ രാവ് കടന്നു പോയത് അറിഞ്ഞില്ല. ഗോതമ്പു പാടത്തെ തഴുകി കടന്നു പോയ തണുത്ത കാറ്റിനു പിന്നാലെ പത്തരമാറ്റിന്റെ തിളക്കവുമായി വീണ്ടും ഒരു പ്രഭാതം.

പുതിയ വെളിപാടിലേക്കുള്ള യാത്ര തുടരുകയായി. മക്കോഡിയയ്ക്കും, ചുറ്റിലും പരന്നു കിടക്കുന്ന കോതമ്പു പാടങ്ങൾക്കുമപ്പുറം ദൂരെ സത്പുര പർവത നിരകൾ. ഈ മലയുടെ നെറുകയിലെ സമതലങ്ങളിൽ ആദിമ സംസ്കൃതിയുടെ പ്രതിരൂപങ്ങളായി പ്രകൃതിയോടു സമരസപ്പെട്ട ഒരു ഗോത്ര സമൂഹം. ഏറെയും

# ആത്മാവിലേക്ക് ഒരു തീർത്ഥയാത്ര



കോർക്കു വർഗ്ഗക്കാർ അധിവസിക്കുന്ന ആ പ്രാചീന ഗോത്ര സമൂഹത്തിന്റെ അതിജീവനത്തിന്റെ ദൃശ്യരൂപങ്ങളാണ്, ഞങ്ങൾ അവിടെ കണ്ടെത്തേണ്ടിയിരിക്കുന്നത്.

ഒരു സാഹസിക യാത്രയുടെ എല്ലാതയാറെടുപ്പുകളോടും കൂടി ഞങ്ങൾ രണ്ടു ജീപ്പുകളിലായി യാത്ര ആരംഭിച്ചു. പ്രഭാത രശ്മികൾ ചെമ്പട്ടു പുതപ്പിച്ച വയലുകൾക്കിടയിലെ വഴിത്താര. ചുറ്റിലുമുള്ള കാഴ്ചകൾക്ക് ആരോ വരച്ചിട്ട പെയിന്റിംഗിന്റെ ചാരുത. പക്ഷേ, യാത്ര നേർവിപരീതവും. കാരണം വഴിതന്നെ. കുണ്ടും കുഴിയും നിറഞ്ഞ ആ നാട്ടുവഴിയിൽ വണ്ടിയുടെ ടയറുകൾ പലപ്പോഴും ചേറിൽ പുതഞ്ഞു.

യാത്രയ്ക്കിടയിൽ എതിരേ മറ്റൊരു വാഹനവും വന്നില്ല എന്നതും ശ്രദ്ധേയമായി. ചിലപ്പോഴൊക്കെ കാളവണ്ടികൾ പ്രത്യക്ഷപ്പെട്ടു. നിറയെ ഗ്രാമീണരുമായി പോകുന്ന ഈ 'ഗാടി' കളാണ് ഇപ്പോഴും മക്കോഡിയയിലെ യാത്രാ വാഹനങ്ങളെന്ന് ഞങ്ങളോടൊപ്പമുള്ള മിഷൻ പ്രവർത്തകൻ റോയിച്ചൻ പറഞ്ഞു.

ഏകദേശം ഒരു മണിക്കൂർ പിന്നിട്ടപ്പോൾ ഞങ്ങൾ സത്പുരയുടെ താഴ്‌വരയിലെത്തി. മുമ്പിൽ മസ്തകമുയർത്തിൽ നിൽക്കുന്ന പർവതശ്രേഷ്ഠൻ! ആ ഗംഭീര്യം ഒന്നു കാണേണ്ടതു തന്നെ. ഇനിയങ്ങോട്ടു ഓരോ നിമിഷവും ജാഗ്രത പാലിക്കേണ്ടിയിരിക്കുന്നു. ഈ ഒറ്റയാന്റെ വിരിവുകളിൽ എപ്പോൾ വേണമെങ്കിലും അപകടം ക്ഷണിക്കപ്പെടാത്ത അതിഥിയായി കടന്നു വരാം. ചീറി വരുന്ന ഒരു പുള്ളിപ്പുലി... കാടിളക്കിവരുന്ന ഒരു കരടി... അതുമല്ലെങ്കിൽ ഒരു കാട്ടാനക്കൂട്ടം...

അതുകൊണ്ടുതന്നെ കാനനപാതയിൽ ഞങ്ങൾ നിശബ്ദരായി. വെൺതേക്കും കരിവീട്ടിയും മരുതും സുലഭമായി വളരുന്ന, അതമ്പു വള്ളികൾ കെട്ടുപിണഞ്ഞുകിടക്കുന്ന താഴ്‌വരയിൽ നിന്നും പ്രാർത്ഥനാപൂർവ്വം മലമുകളിലേക്ക്.

കുറേയധികം ഹെയർ പിൻ വളവുകൾ കടന്ന്, വണ്ടി ഒരു നിരപ്പിലെത്തി. ഹിന്ദിക്കാരനായ ഡ്രൈവർ ചന്ദനത്തിരിയുമായി പുറത്തേക്ക്. വഴിവക്കിൽ ഒരു ചെറിയ പ്രതിഷ്ഠ. പിരമിഡുപോലെ പണിതു വച്ചിരിക്കുന്ന ആ പ്രതിഷ്ഠ ഈ മലയുടെ മൂർത്തിയാകുന്നു. ബാബ എന്നു വിളിക്കുന്ന മൂർത്തിക്കുമുമ്പിൽ ചന്ദനത്തിരി കത്തിച്ചു വയ്ക്കുകയാണ് ഞങ്ങളുടെ ഡ്രൈവർ. കുറേ സമയം ധ്യാന നിരതനായി നിന്നതിനു ശേഷം ഞങ്ങളെ മൊത്തത്തിൽ ആശ്ചര്യപ്പെടുത്തിക്കൊണ്ട് ഡ്രൈവർ ഒരു ബീഡി കൊളുത്തി ചുണ്ടത്തു വച്ചു. രണ്ടു മൂന്നു തവണ പുക ആസ്വദിച്ചതിനു ശേഷം അയാൾ എരിയുന്ന ബീഡി ബാബായുടെ പാദത്തിൽ സമർപ്പിച്ചു. ഞങ്ങളുടെ മുഖങ്ങളിലെ ആശ്ചര്യം വായിച്ചെടുത്തിട്ടാവാം റോയിച്ചൻ പറഞ്ഞു. ബാവയ്ക്കു കഞ്ചാവാണു പ്രിയങ്കരം. കുറഞ്ഞ പക്ഷം സദാ ബീഡിയെങ്കിലും കൊടുത്തില്ലെങ്കിൽ കുന്നുകയറുന്നവരൊന്നും തിരിച്ചിറങ്ങില്ലെന്നാണു വിശ്വാസം.

ബീഡിപ്പുക ആസ്വദിക്കുന്ന മലദൈവത്തിന്റെ അനുഗ്രഹവുമായി ഞങ്ങൾ വീണ്ടും മുമ്പോട്ട്. ഇടയ്ക്ക് എതിരെ ആദിവാസികളുടെ ഒരു സംഘം. രണ്ടു മൂന്നു കാളവണ്ടികളിലായി കുന്നിറങ്ങിവരുന്നു ആ സംഘത്തിൽ സ്ത്രീകളും കുട്ടികളുമുണ്ട്. ചുടുകാറ്റിനും പേമാരിക്കും പകർച്ചവ്യാധികൾക്കും മുമ്പിൽ ഓജസ്സു നഷ്ടപ്പെട്ട മുഖങ്ങൾ. സംശയത്തിന്റെ, വന്യതയുടെ കൂർത്ത മുനയുള്ള കണ്ണുകൾ. താഴെ മക്കോഡിയയിൽ, അല്ലെങ്കിൽ ഇറ്റാർസിയിൽ ഇവർക്കായി കരുതി വച്ചിരിക്കുന്നത് എന്താവാം?

ആ മുഖങ്ങളിലെ നിസ്സംഗത ബാബുരാജ് ക്യാമറയിൽ പകർത്തി. കുറേ ദൂരം കൂടി സഞ്ചരിച്ചപ്പോൾ തെളിഞ്ഞ ഒരു കാട്ടരുവി. ഞങ്ങൾ അരുവിയിലിറങ്ങി. തീരത്ത് ഉച്ചഭക്ഷണം. ആഹാരം കഴിക്കുന്നുണ്ടെങ്കിലും ഞങ്ങൾ ജാഗ്രതയിലായിരുന്നു. പിന്നിലെവിടെയെങ്കിലും ഇടപടർപ്പുകൾ ഞെരിയുന്നുവോ.. മദമിളകിയ ഒരു കാട്ടുകൊമ്പന്റെ ചൂരടിക്കുന്നുവോ...

സത്പുരയുടെ മേലെ വെയിൽ ചാഞ്ഞു തുടങ്ങി. ഇവിടെ ഈ മുനമ്പിൽ നിന്നാൽ ആ ഗോത്രവർഗ്ഗ ഗ്രാമം കാണാം. ബാരാസെയിൽ. ചുറ്റോടുചുറ്റും വനത്തിൽ മൂടപ്പെട്ട ശുദ്ധമായ ആദിവാസി ഗ്രാമം. നാഷണൽ ജിയോഗ്രാഫിക് ചാനലിലും ആനിമൽ പ്ലാന്റിലുമൊക്കെ കാണാറുള്ള ആഫ്രിക്കൻ ഗോത്രവർഗ്ഗ ഗ്രാമങ്ങളിൽ നിന്നും അത്രയൊന്നും വ്യത്യസ്തമല്ലാത്ത കാഴ്ച. ഞങ്ങൾ ബാരാസെയിലേക്ക്.

ഗ്രാമകവാടത്തിൽ ഒരു പഴയ കെട്ടിടം. മലങ്കര മിഷൻ വിദ്യാഭ്യാസ–സന്നദ്ധ സേവന പ്രവർത്തനങ്ങൾ സജീവമായതോടെ നോക്കുകുത്തിയായി മാറിയ മദ്ധ്യപ്രദേശ് ഗവൺമെന്റ് നിവൃത്തികേടുകൊണ്ടു സ്ഥാപിച്ച പ്രാഥമിക വിദ്യാലയം. ഗ്രാമം നൻമകളാൽ സമൃദ്ധം, ബാരാസെയിൻ നൻമയുടെ വിളനിലം തന്നെ. മൺചുമരുകളും പുല്ലുമേഞ്ഞ മേൽക്കൂരകളുമുള്ള കുടിലുകൾ ഓരോ മുറ്റത്തും കന്നാലിതൊഴുത്തുകൾ ചിലയിടത്താകട്ടെ തൊഴുത്തിനും വീടിനും കൂടി ഒരേ മേൽക്കൂര. മുറ്റത്തു പടർന്നു പന്തലിച്ച് വടവൃക്ഷം. വൃക്ഷത്തറ വീടിന്റെ വാരന്തയായി മാറ്റിയ കാഴ്ചകളും ധാരാളം. മൊത്തത്തിൽ ആദിമ സംസ്കൃതിയുടെ–ദ്രാവിഡ സംക്ക്കാരത്തിന്റെ തിരുവെഴുത്തുകൾ വരച്ചിട്ടിരിക്കുന്ന കാഴ്ച.

ഓരോ കുടിലിനും മുമ്പിലൂടെ കടന്നു പോകുന്ന നാട്ടുവഴി ഗ്രാമത്തെ വലം വയ്ക്കുന്നു. വഴിയ്ക്കിരുവശത്തും കാട്ടുകമ്പുകളിൽ തീർത്ത വേലി. വഴിവക്കത്ത് വിശ്രമിക്കുന്ന കാളവണ്ടികൾ. വിവിധ ക്രിയകളിൽ ഏർപ്പെട്ടിരിക്കുന്ന ഗ്രാമീണർ. ഓടിക്കളിക്കുന്ന കുട്ടികൾ. ഏതൊരു സിനിമാകലാസംവിധായകനെയും അതിശയിപ്പിക്കാൻ പോന്ന ഈ ദൃശ്യവിസ്മയം തീർത്ത അദൃശ്യനായ കലാകാരനെ മനസ്സാ നമിച്ചുകൊണ്ട് ഞങ്ങൾ ഗ്രാമത്തിലേക്ക് കാലുകുത്തി.

മിഷൻ പ്രവർത്തനങ്ങളുടെ ചുമതല വഹിക്കുന്ന ഒരു കുടിലിന്റെ വരാന്തയിൽ റോയിച്ചൻ ഞങ്ങൾക്ക് വേണ്ട സൗകര്യങ്ങൾ ഒരുക്കി. കുടി

ലിൽ നിന്നും നാലുമണിച്ചായ. കലർപ്പില്ലാത്ത സ്നേഹം രുചിക്കുന്ന ചായ. ഞങ്ങളെ കാണാൻ ഗ്രാമവാസികൾ കൂട്ടമായി എത്തി തുടങ്ങി. ആദരവു നിറഞ്ഞ കണ്ണുകളോടെ അവർ ഞങ്ങളെ എതിരേറ്റു. ഗ്രാമത്തിൽ രാത്രി ചിലവവച്ച് ഗോത്രവർഗ്ഗങ്ങളുടെ ആചാര അനുഷ്ടാന കലകളും ആട്ടവും പാട്ടും ക്യാമറയിലാക്കണം. ആ വീടും പരിസരവും അതിനിണങ്ങിയ കളം തന്നെ. സൂര്യൻ അസ്തമിക്കുന്നതിനു മുമ്പുതന്നെ കളത്തിൽ ലൈറ്റപ്പു ചെയ്തു ഞങ്ങൾ തയ്യാറായി.

നിർഭാഗ്യകരം എന്നു പറയട്ടെ അവിചാരിതമായി പെയ്ത വേനൽ മഴ കണക്കുകൂട്ടലുകൾ മൊത്തം തകിടം മറിച്ചു. ഗ്രാമത്തിനു മീതെ മഴ കനത്തതോടെ നാട്ടു വഴിയും മുറ്റവും വെള്ളത്തിലായി. ചാണകം മെഴുകി വെടിപ്പാക്കിയ മുറ്റവും തറയും നനഞ്ഞു കുതിർത്തു. വരാന്തയിൽ മുട്ടോളം വെള്ളം.

ദയയില്ലാത്ത മഴയുടെ കാഠിന്യത്തെ ശപിച്ചുകൊണ്ടിരിക്കവെ, ഒരു കാളക്കൂറ്റൻ കുടിലിലേക്കു കയറി വന്നത് ഭയവും കൗതുകവും കലർന്ന ഒരു കാഴ്ചയായി. മഴനനഞ്ഞെത്തിയ കാളക്കുറ്റനെ ഏതോ ഗോത്ര ഭാഷയിൽ ശകാരിച്ചുകൊണ്ട് കൊച്ചു പെൺകുട്ടി തള്ളി തൊഴുത്തിലേയ്ക്കു കയറ്റി. ആ ശകാരത്തിനു റോയിച്ചന്റെ പരിഭാഷ-ഇവൻ കൂട്ടത്തിൽ ഏറ്റവും വഷളൻ കാളതന്നെ. എത്ര ശകാരിച്ചാലും അനുസരണ തൊട്ടുതീണ്ടാത്ത കൂട്ടം. രാത്രിയിൽ പത്തു മണി കഴിയാതെ ഒരൊറ്റ ദിവസം പോലും തൊഴുത്തിൽ കയറില്ല. ഇന്നു മഴപെയ്തതു കൊണ്ടു മാത്രം കുറച്ചു നേരത്തെ ഇങ്ങുപോന്നു. നാളെയാവട്ടെ നിന്നെ തൊഴുത്തിൽ നിന്നും ഇറക്കി വിടുന്ന പ്രശ്നമില്ല!

തോമസ് അച്ചനും ബാബുരാജും ഷിബുവും വരാന്തയിലെ ഇരിപ്പിടമായ കട്ടിലിൽ ഉറങ്ങാനുള്ള പദ്ധതികൾ പ്ലാൻ ചെയ്തു. ലേഖകനും റോയിച്ചനും ഒരു ജീപ്പിൽ കഴിച്ചുകൂട്ടി. വണ്ടിയുടെ ഗ്ലാസിനു പുറത്ത് തിമിർത്തു പെയ്യുന്ന മഴ. റോയിച്ചൻ വാചാലനായി.

'ഞങ്ങൾ ഈ ഗ്രാമത്തിൽ എന്തൊക്കെയാണ് ചെയ്തതെന്നു ചോദിച്ചാൽ പ്രത്യേകിച്ച് എടുത്തു പറയാൻ ഒന്നും കാണുന്നില്ലായിരിക്കാം. പക്ഷെ, ഇവിടുത്തെ ഓരോ മനസ്സുകളിലും പ്രവർത്തനത്തിന്റെ ഒരുവലിയ കൊടുങ്കാറ്റു വീശുവാൻ മലങ്കര സഭയുടെ മക്കോഡിയ മിഷനു കഴിഞ്ഞിട്ടുണ്ട്. ഇന്നിപ്പോൾ മിഷൻ ഇരുന്നൂറിലധികം ഗ്രാമങ്ങളുടെയും ആയിരക്കണ്ക്കിനു വരുന്ന ജനസമൂഹത്തിന്റെയും പ്രതീക്ഷയും പ്രത്യാശയുമായി മാറിയെന്നു പറയുന്നതിൽ അതിശയോക്തിയില്ല.

മിഷന്റെ കീഴിൽ 73-ഓളം സ്വയം സഹായ സംഘങ്ങൾ പ്രവർത്തിക്കുന്നു. 21,555 ജനങ്ങളുടെ സാമ്പത്തിക സാമൂഹിക വിദ്യാഭ്യാസ ഉന്നമനത്തെ ലക്ഷ്യമാക്കിയ പദ്ധതികൾ 25,000 ത്തോളം രോഗികൾക്കു ചികിത്സ. 'വസ്ത്ര ബാങ്ക്' വഴി വസ്ത്ര വിതരണം. കൗമാര പ്രായത്തിലുള്ള 723 പെൺകുട്ടികൾക്ക് ആരോഗ്യ, ശുചീകരണ കുടുംബ ജീവിത ബോധവൽക്കരണ ക്ലാസുകൾ. നിക്ഷേപ-സ്വഭാവ വളർത്തൽ, കൃഷിയിൽ സാങ്കേതിക വിദ്യയുടെ ഉപയോഗം.

ഏഷ്യയിലെ ഏറ്റവുമധികം മാതൃ-ശിശുമരണ നിരക്കുകൂടിയ പ്രദേശം എന്ന നിലയിൽ ലോകാരോഗ്യ സംഘടനകളുടെ (WHO) യും വിവിധ അന്താരാഷ്ട്ര കമ്പനികളുടെയും ശ്രദ്ധ പതിഞ്ഞ ഈ പ്രദേശത്തെ 78% മാതൃ-ശിശു മരണ നിരക്ക് 36 ശതമാനമാക്കി കുറയ്ക്കുവാൻ മിഷനു കഴിഞ്ഞു. ഒപ്പം മറ്റൊന്നു കൂടി, അപരിചിതരെ കണ്ടാൽ ഓടിയൊളിക്കുന്ന, വെളിച്ചത്തെ ഭയപ്പെടുന്ന ഒരു ജന സമൂഹത്തെ കൈപിടിച്ചുയർത്തുവാൻ ഞങ്ങൾക്കു കഴിഞ്ഞു.

യാഥാർത്ഥത്തിൽ ഇതിനെല്ലാം ഞങ്ങൾ നന്ദി പറയേണ്ടത് രണ്ടു പേരോടാണ്. ഒന്ന് കർത്താവ് പിന്നെ ഞങ്ങളുടെ ബഡാഫാദറായ, അദ്ധ്വാനത്തിൽ അഭിമാനവും ആനന്ദവും വിർപ്പിൽ മഹത്വവും സഹജീവികളോടു കാരുണ്യവും പുലർത്തുന്ന അഭിവന്ദ്യ സ്തേഫാനോസ് മാർ തേവോദോസിയോസ് മെത്രാപ്പോലീത്ത. 1972-ൽ അദ്ദേഹം തുടങ്ങി വച്ച ഭിലായ് മിഷൻ ഇന്ന് ഉത്തരേന്ത്യൻ സംസ്ഥാനങ്ങളിലെ ആയിരക്കണക്കിനു ഗ്രാമങ്ങളിൽ പ്രകാശം ചൊരിയുന്നു-റോയിച്ചൻ പറഞ്ഞു നിറുത്തി.

വീണ്ടും അടുത്ത പ്രഭാതം. ബാരാസെയിലിനോടു വിട പറയേണ്ടിയിരിക്കുന്നു. ആ ഗ്രാമത്തിന്റെ തനതു കലാരൂപങ്ങളും .ആചാര അനുഷ്ഠാനങ്ങളും പകർത്തുവാൻ കഴിയാത്തതിലുള്ള നഷ്ടബോധത്തോടെ ഞങ്ങൾ കുന്നിറങ്ങി.

മടക്കയാത്രയിൽ ഞങ്ങളുടെ വാഹനം രാത്രി മഴയിൽ തകർന്ന റോഡിൽ പുതഞ്ഞുപോയി. പലപ്പോഴും ട്രാക്ടർ ഉപയോഗിച്ച് വാഹനം തള്ളി നീക്കേണ്ടതായും വന്നു.

ഞങ്ങളുടെ സംഘം മക്കോഡിയയിൽ നിന്നും നേരെ പുറപ്പെട്ടത് മറ്റൊരു ഗോത്ര വർഗ്ഗ ഗ്രാമമായ സമത്-പിപ്പിരിയയിലേക്കായിരുന്നു. സമത്പിപ്പിരിയ നൽകിയ അനുഭവം മറ്റൊന്ന്. 1966-ൽ രാജ്യത്തെ നടുക്കിയ മദ്ധ്യപ്രദേശ്-ജബൽപ്പൂർ ഭൂകമ്പത്തിൽ പാടെ തകർന്നുപോയ ഗ്രാമം. കരകവിഞ്ഞൊഴുകുന്ന നർമ്മദ നദിയും മറുവശത്തു നിബഡ വനവുമായതിനാൽ ആ ഗ്രാമത്തിലേക്കു മാത്രം രക്ഷാപ്രവർത്തനത്തിന് ഒരു സന്നദ്ധ സംഘടനയും കടന്നെത്തിയില്ല. നിങ്ങൾ യഥാർത്ഥ മാനവസേവയാണ് ആഗ്രഹിക്കുന്നതെങ്കിൽ പോകേണ്ടത് സമത്-പിപ്പിരിയയിലേക്കാണെന്ന് അന്നത്തെ ജില്ലാ കളക്ടർ തിരുമേനിയോട് പറഞ്ഞു. തിരുമേനിയുടെ ആഹ്വാന പ്രകാരം ഉത്തരഭാരത മിഷൻ സധൈര്യം ആ ഗ്രാമത്തിലേക്കു കടന്നെത്തി.

ഇന്നിപ്പോൾ ആ ഗ്രാമം വികസനത്തിന്റെ പുതിയ പടവുകൾ കയറുകയാണ്. മിഷൻ സ്ഥാപിച്ച, അമ്പതിൽ അധികം കുട്ടികൾ പഠിക്കുന്ന ബാലവാടി, സൗജന്യ പോഷകാഹാര വിതരണം. തയ്യൽ പരിശീലന കേന്ദ്രം. സ്വയം തൊഴിൽ പദ്ധതി. സോപ്പു നിർമ്മാണ യൂണിറ്റ്. ബോധവൽക്കരമ ക്ലാസുകൾ. സൗജന്യ മരുന്നു വിതരണം. ഇങ്ങനെ അതിശയിപ്പിക്കുന്ന കാഴ്ചകളുടെ നേർസാക്ഷികളാവുകയായിരുന്നു അവിടെ ഞങ്ങൾ.

ഇരുപതു ദിവസത്തോളം നീണ്ടു

## പിതാക്കന്മാരുടെ ഓർമ്മപ്പെരുന്നാൾ



പ. ബസേലിയോസ് ഗീവർഗീസ് പ്രഥമൻ കാതോലിക്കാ ബാവാ (79-ാം ഓർമ്മ, ഡിസംബർ - 17, വള്ളിക്കാട്ട് ദയറായിൽ)



പ. ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ ബാവാ (44-ാം ഓർമ്മ, ജനുവരി - 3 ദേവലോകം അരമനയിൽ)



ദാനിയേൽ മാർ പീലക്സീനോസ് മെത്രാപ്പോലീത്ത (14-ാം ഓർമ്മ), ഡിസംബർ - 13 ബേസിൽ ദയറാ, പത്തനംതിട്ട)



യാക്കോബ് മാർ പോളികർപ്പോസ് മെത്രാപ്പോലീത്ത (21-ാം ഓർമ്മ, ഡിസംബർ - 26 കൊരട്ടി സെമിനാരി)

ഉത്തരേന്ത്യൻ യാത്രയിൽ ഞങ്ങൾ കടന്നെത്തിയ ഗ്രാമങ്ങൾ ഇനിയും നിരവധി. ഓരോ ഗ്രാമത്തിലെയും കാഴ്ചകളും അറിവുകളും വിസ്തരിച്ചെഴുതിയാൽ ഇരുനൂറിലധികം പേജുകൾ വരുന്ന ഒരു പുസ്തകമാക്കി അതുമാറ്റാം.

ദുർഗ്ഗ് ജില്ലയിലെ സാക്ഷരതാ-സ്വയം തൊഴിൽ പരിശീലന കേന്ദ്രം ജീവൻ ജ്യോതി, ദുർഗിൽതന്നെ ജയിലിൽ കഴിയുന്ന തടവുകാരെ നന്മയിലേക്കു വഴി നടത്തുന്ന വിമോചൻ പദ്ധതി. മക്കോഡിയ മിഷൻ അഭയ നികേതൻ ഹോസ്പിറ്റൽ ബൊക്കാറോയിലെ ആശാകേന്ദ്രം, ചന്ദ്രാപ്പൂരിലെ ആശാ കേന്ദ്രം തുടങ്ങിയവ അതിൽ ചിലതുമാത്രം.

മഹത്തായ ഈ കാഴ്ചകൾക്കും അനുഭവങ്ങൾക്കും പകരം വയ്ക്കുവാൻ മറ്റെന്ത്? ഇവിടെ എടുത്തു പറയേണ്ട ഒരു കാര്യം. ഈ സേവനങ്ങൾക്ക് മലങ്കര സഭ ഒരു തരത്തിലുള്ള എൻ.ജി.ഓ.കളുടെ ഫണ്ടി രൂപീകരിക്കുന്നില്ല എന്നതു തന്നെ. അത്രപോലെ ഗ്രാമങ്ങളിൽ നൻമ ചൊരിയുന്ന ഈ സേവനത്തിന്റെ മറവിൽ മലങ്കര ഓർത്തഡോക്സ് സഭ മത പരിവർത്തനമോ സഭ വളർത്തുവാനുള്ള ഗൂഢ ശ്രമങ്ങളോ നടത്തുന്നില്ല എന്നതും ശ്രദ്ധേയം.

ആറ് ലക്ഷത്തിലധികം ഗ്രാമങ്ങളുള്ള ഇന്ത്യയിലെ ജനസംഖ്യയുടെ എഴുപതു ശതമാനവും അധിവസിക്കുന്നത് ഇത്തരം ഗ്രാമങ്ങളിലാണെന്നത് ഓരോ ഇന്ത്യക്കാരനും ചിന്തിക്കേണ്ട വസ്തുത തന്നെ. 330 ദശലക്ഷം ജനങ്ങൾ ഇവിടെ ദരിദ്ര രേഖയ്ക്കു (BPL) താഴെകഴിയുന്നു. ജനസംഖ്യയിൽ മൂന്നിലൊന്ന് നിരക്ഷരർ. ഇത്തരം ഗ്രാമങ്ങളിലേക്ക് കടന്നു ചെല്ലുവാനും അവരെ പൊതു സമൂഹത്തിന്റെ നിലവാരത്തിലേക്കു കൈപിടിച്ചുയർത്തുവാനും കഴിയുക എന്നത്, ചെറിയ കാര്യമല്ല.

മഹത്തായ ഈ ആശയവുമായി 35 വർഷങ്ങൾക്ക് മുമ്പ് ഭിലായിൽ ഒരു വൈദികനായി കടന്നെത്തിയ കെ.കെ. പുന്നൂസ് എന്ന മനുഷ്യ സ്നേഹിയുടെ ഒറ്റയാൾ പോരാട്ടം ഇന്ന് രാജ്യത്തിനു തന്നെ മാതൃകയായി മാറിയിരിക്കുന്നു.

ഊണും ഉറക്കവും വെടിഞ്ഞ്, കല്ലും മുള്ളു നിറഞ്ഞ വഴിത്താരയിലൂടെ സഞ്ചരിച്ച് ഗ്രാമങ്ങളുടെ ആതമാവു തൊട്ടറിഞ്ഞ ആ പിതാവ് ഇന്നിപ്പോൾ മലങ്കരസഭയുടെ കൽക്കട്ടാ ഭദ്രാസനാധിപൻ കൂടിയാണ്. അരനൂറ്റാണ്ടോളമെത്തുന്ന ആ സേവന ചര്യയിലൂടെ അദ്ദേഹം സഭയ്ക്കും ഗ്രാമങ്ങൾക്കും പൊതു സമൂഹത്തിനും വേണ്ടി പടുത്തുയർത്തിയ മഹാത്ഭുതങ്ങൾ ഓരോ ദേശ സ്നേഹിയും ചർച്ച ചെയ്യേണ്ടതു തന്നെ.

*(ഗ്രാമങ്ങളിൽ സൂര്യോദയം എന്ന ഡോക്യുമെന്ററിയുടെ കലാസംവിധായകനാണ് ഒറ്റയ്ക്കൽ ചന്ദ്രൻ രാജു. ചിത്രീകരണ സമയത്ത് രചിച്ചതാണീ ലേഖനം.)*


*പാവനസ്മരണയ്ക്ക്*



*Inserted by:-*

ഫാ. റ്റി. എസ്. മത്തായി & ഫാമിലി,
തട്ടാശ്ശേരിൽ

# M. P. Christian Collge of Engg. & Technology

(Silver Jubilee Project of St. Thomas Malankara Orthodox Syrian Church, Mission, Bhilai)

**Post Box-18, Kailash Nagar**
**Bhilai (C.G.) 490001**
**Phone : 0788 2286662-4**
**Fax : 0788 2285266**
***E-mail : mpccet@mpccet.ac.in***
***Web: mpccet.ac.in***

## ADMISSIONS '08 BATCH

For B.E. I. T., Computer Science, Mechanical, Electrical, Electronic and Tele Communications under Christian Community quota.

Eligibility:-

(1) Should have Minimum 50% marks in +2 exam

(2) Should belong to a Christian Church

(3) Should have appeared AIEEE.

Candidates can register their names early. The application for registration can be obtained from College office by paying Rs. 1,500. For outstation candidates, a Demand Draft for the same amount can be sent_payable at Bhilai in the name of "M.P. Christia College of Engg. & Tech". For details visit our web site mpccet.ac.in

The Last date from enrolling for AIEEE on line is 05-01-2008 (web site : aieee.nic.in or cbse.nic.in)

## WANTED

Applicatins are invited from eligible candidates for Lecturer/Professor in I.T. Computer Science, Mechanical, Electrical, Electronic and Tele Communications for immediate appointment. Attractive salary and accommodation will be provided. Orthodox candidates will be given preference. Apply to the Registrar with full bio data and copies of certificates and two passport size photographs.

**THE REGISTRAR**



അനുസ്മരണം

# വിശുദ്ധന്മാരുടെ ഗണത്തിൽ

ബാബു വർഗീസ്, മുളമൂട്ടിൽ

**അതിരാവിലെ കൃത്യം 5 മണി, ഒമാനിലെ മുസ്ലീം പള്ളികളിൽ നിന്നും പ്രഭാത നമസ്ക്കാരത്തിനുള്ള ബാങ്കു വിളികളാൽ മുഖരിതമായിരിരുന്ന ആ പുണ്യ വേളയിൽ...**

നവംബർ 5 തിങ്കളാഴ്ച ഒരു ഞെട്ടലോടെയാണ് ആ വാർത്ത കേട്ടത്. "പ്രവാസികളുടെ ഇടയ"നെ പ്രവാസികളുടെ ഇടയിൽ വച്ചു തന്നെ അതും താൻ വളരെയധികം സ്നേഹിച്ചിരുന്ന മസ്ക്കറ്റ് ഇടവകയിൽ വച്ചു തന്നെ ദൈവം തന്റെ സന്നിധിയിലേക്ക് വിളിച്ചു വേർതിരിച്ചു. വിങ്ങിപ്പൊട്ടുന്ന ഹൃദയവുമായി നിമിഷങ്ങൾക്കകം ആശുപത്രി വരാന്തയിൽ ജനങ്ങൾ തടിച്ചുകൂടി നവംബർ 2–ാം തീയതി പ. പരുമല തിരുമേനിയുടെ ഓർമ്മപ്പെരുന്നാളിനോടനുബന്ധിച്ച് അഭി. തിരുമനസ്സിന്റെ മുഖ്യ കാർമ്മികത്വത്തിൽ വി. അഞ്ചിന്മേൽ കുർബ്ബാന അർപ്പിക്കുകയുണ്ടായി. 2 ദിവസം കഴിഞ്ഞപ്പോൾ അതേ സ്ഥാനത്ത് അദ്ദേഹത്തിന്റെ ഭൗതിക ശരീരം പൊതുദർശനത്തിനു വച്ചപ്പോൾ ആയിരക്കണക്കിനാളുകൾ തങ്ങളുടെ ആത്മീയ പിതാവിന് ആദരാജ്ഞലികൾ അർപ്പിക്കുവാൻ നിറകണ്ണുകളോടെ തടിച്ചുകൂടി. അവസാനംവരെയും വടക്കേ ഇന്ത്യൻ മിഷനും ഗ്രാമീണ മേഖലയുടെ ഉന്നമനവുമായിരുന്നു തിരുമേനിയിൽ നിറഞ്ഞു നിന്നിരുന്നത്.

മസ്ക്കറ്റ് ഇടവകയുടെ ഈ വർഷത്തെ ചാരിറ്റി പ്രവർത്തനങ്ങൾക്ക് പണം കണ്ടെത്തുവാനായ് നവംബർ 24–ാം തീയതി കേരളത്തിലെ ചില കലാകാരന്മാരെ പങ്കെടുപ്പിച്ചുകൊണ്ട് ഒരു കൾച്ചറൽ പ്രോഗ്രാം നടത്തുവാൻ തീരുമാനിച്ചിരുന്നു. അതിന്റെ പ്രവർത്തനങ്ങളുമായി വളരെയധികം മുന്നോട്ടു പോകുവാൻ അതിന്റെ ഭാരവാഹികൾക്ക് കഴിഞ്ഞു. എന്നാൽ അപ്രതീക്ഷിതമായി ഒക്ടോബർ ആദ്യവാരം ആ പ്രോഗ്രാം നടത്തുവാൻ സാധിക്കുകയില്ല എന്ന് സംഘാടകരിൽ നിന്ന് അറിയിപ്പ് ലഭിച്ചു. സാമ്പത്തിക ഇടപാടുകൾ ഒന്നും തന്നെ നടത്തിയിട്ടില്ലാതിരുന്നതിനാൽ തൽക്കാലം ആ പ്രോഗ്രാം പിന്നീട് നടത്താം എന്ന് തീരുമാനിച്ചു. മുൻ തീരുമാനമനുസരിച്ച് ആ പ്രോഗ്രാമിന്റെ പ്രവർത്തനങ്ങളുമായി മുന്നോട്ടു പോയിരുന്നെങ്കിൽ ഇടവക ഒരു വലിയ പ്രതിസന്ധിയിൽ അകപ്പെട്ടേനെ സംശയമില്ല പക്ഷെ ദൈവം ഇടവകയെ അതിൽ നിന്നും രക്ഷിച്ചു.

ഇടവകയുടെ 37–ാം വാർഷികാഘോഷങ്ങളോടനുബന്ധിച്ച് ജനുവരി 4–നു നടത്തേണ്ടിയിരുന്ന ഫുഡ് കാർണിവലിന്റെ കൂപ്പണുകൾ നവംബർ 2–ന് വി. കുർബ്ബാനയ്ക്കു ശേഷം അഭി. തിരുമനസ്സിനെ കൊണ്ട് ഉദ്ഘാടനം നിർവ്വഹിച്ച് വിതരണം ചെയ്യുവാൻ മാനേജിംഗ് കമ്മറ്റി തീരുമാനിച്ചു. 10000 ടിക്കറ്റുകളും അച്ചടിച്ചു. എന്നാൽ നവംബർ 1–ാം തീയതി വൈകിട്ടു കൂടിയ അവലോകന യോഗത്തിൽ വച്ച് 2–ാം തീയതി ഉദ്ഘാടനം നടത്തിയിട്ട് നവംബർ 9–ന് കൂപ്പൺ വിതരണം ചെയ്യാമെന്ന് തീരുമാനിച്ചു. ദൈവം അങ്ങനെ തീരുമാനിപ്പിച്ചു എന്നു പറയുന്നതാവും ശരി. മറ്റൊരു പ്രതിസന്ധിയിൽ നിന്നും ദൈവം ഇടവകയെ കരകയറ്റി. ദൈവം എല്ലാവിധ ആഘോഷങ്ങളിൽ നിന്നും ഇടവകയെ അകറ്റി നിർത്തി തന്റെ ദാസന്റെ വേർപാടിന് പശ്ചാത്തലമൊരുക്കി.

തിരുമനസ്സിന്റെ വി. കുർബാന വീഡിയോയിൽ ചിത്രീകരിക്കുന്നതിന് നവം. 4 ഞായറാഴ്ചത്തേക്ക് ക്രമീകരണങ്ങൾ ഏർപ്പെടുത്തുകയുണ്ടായി. പക്ഷെ നവം. 1–ാം തീയതി രാത്രിയിൽ പിറ്റേന്നത്തെ വി. അഞ്ചിന്മേൽ കുർബാന തന്നെ വീഡിയോയിൽ പകർത്താൻ തീരുമാനിക്കുകയും അതനുസരിച്ച് ചിത്രീകരിക്കുകയും ചെയ്തു. തിരുമനസ്സിന്റെ അവസാനത്തെ വി. കുർബാന 4 സഹ പട്ടക്കാരോടൊപ്പം നടത്തുവാനും അത് ജനങ്ങൾക്ക് എന്നെന്നും കാണുവാനും അനുഗ്രഹം പ്രാപിക്കുവാനുമായി ദൈവം സംഗതിയാക്കിത്തീർത്തു.

അഗതികളുടെ അമ്മയായി മദർ തെരേസ്സ അറിയപ്പെട്ടു. എന്നാൽ അഗതികളുടെയും പ്രവസികളുടെയും ഇടയനായി ദൈവിക ജീവിതം നയിച്ച അഭി. തിരുമനസ്സിനെ ദൈവം വിശുദ്ധന്മാരുടെ ഗണത്തിൽ ചേർക്കുമെന്ന് സംശയമില്ല. അദ്ദേഹത്തിന്റെ അന്ത്യ നിമിഷങ്ങളിൽ വികാരി ബഹു. ഷാജി അച്ചനോടും മറ്റു ചുരുക്കം ചിലരോടുമുള്ള ആശുപത്രിയിൽ തിരുമേനിയുടെ സമീപം ഉണ്ടായിരിക്കുവാൻ എനിക്കും കുടുംബത്തിനും ദൈവം ഇടയാക്കിത്തന്നു. അദ്ദേഹത്തിന്റെ മുഖം ദിവ്യ തേജസ്സാൽ പ്രഭാപൂരിതമായിരുന്നു. ശാന്തമായിരുന്നു ആ വേർപാട്, ആ സമയം, അതിരാവിലെ കൃത്യം 5 മണി, ഒമാനിലെ മുസ്ലീം പള്ളികളിൽ നിന്നും പ്രഭാത നമസ്ക്കാരത്തിനുള്ള ബാങ്കു വിളികളാൽ മുഖരിതമായിരിരുന്ന ആ പുണ്യ വേളയിൽ, തന്റെ ദാസനെ മാലാഖ വൃന്ദത്തിന്റെ അകമ്പടിയാൽ ദൈവം തന്റെ സന്നിധിയിലേക്ക് ചേർത്തു. ഒരു വിശുദ്ധനു ചേർന്ന വേർപാടായിരുന്നു അദ്ദേഹത്തിന്റേത് എന്നതിനു സംശയമില്ല. നമുക്കും ആ പിതാവിന്റെ മദ്ധ്യസ്ഥതയിൽ അഭയം പ്രാപിക്കാം. ■



**ഭാ**രതം വിദേശ ദാസ്യത്തിൽ നിന്നും സ്വാതന്ത്രം പ്രാപിച്ച 1947-ൽ കെ. കെ. പുന്നൂസ് എന്ന യുവാവ് ദൈവത്തിനും, സഭയ്ക്കും ദാസനായി സ്വയം സമർപ്പിച്ചു. അരോഗ്യ ദൃഢഗാത്രനായ 28 വയസ്സുള്ള ഒരു യുവ വൈദീകൻ 1952-ൽ ജബൽപ്പൂരിൽ വന്നിറങ്ങുമ്പോൾ ജന്മനാടിനോടു വിടപറഞ്ഞു പോരുകയായിരുന്നുവെന്ന് ആരും അന്നു ചിന്തിച്ചു കാണില്ല. തന്റെ കർമ്മ വേലയായി ഉത്തരഭാരതത്തെ വരിക്കുമ്പോൾ അത് തന്റെ അന്ത്യവിശ്രമസ്ഥലവുമായിരിക്കണമെന്ന് തീരുമാനിക്കുവാനുള്ള അസാമാന്യ ധൈര്യം കാണിച്ച മലങ്കരസഭയുടെ അഭിമാനമാണ് തിരുമേനി. 1986-ൽ ഭിലായ് മിഷൻ സെന്ററിന്റെയും, ചാപ്പലിന്റെയും കൂദാശ നിർവ്വഹിച്ചപ്പോൾ, ചാപ്പലിന്റെ മദ്ബഹായുടെ വലതുവശത്തായി ഒരു കബറിടം-അദ്ദേഹത്തിന്റെ അന്ത്യവിശ്രമസ്ഥലം-ഒരുക്കിയിരിക്കുന്നത് ആരുടെയും ശ്രദ്ധയിൽപ്പെട്ടുകാണില്ല. ചരിത്രത്തിന്റെ നിയോഗം പോലെ, മലങ്കരസഭയുടെ മലയാളിയായ ഒരു മേൽപ്പട്ടക്കാരൻ കേരളത്തിനു പുറത്തുള്ള ഒരു സ്ഥലത്ത് കബറടക്കപ്പെടുന്ന അപൂർവ്വമായ സംഭവത്തിന് 2007 നവംബർ 8-ാം തീയതി വൈകുന്നേരം 5.45-ന് സഭാ മക്കൾ സാക്ഷ്യം വഹിച്ചു. ആനയും അമ്പാരിയും ഇല്ലാതെ, ശബ്ദ കോലാഹലങ്ങളില്ലാതെ പുതുമയുള്ള സംരംഭങ്ങൾക്ക് സഭയിൽ തുടക്കം കുറിക്കുവാനും അങ്ങനെ സഭയുടെ ചരിത്ര താളുകൾക്ക് തിളക്കം വർദ്ധിപ്പിക്കുവാനും, ചരിത്രമായി മാറിയ ഒരു യുഗപുരുഷന്റെ നിത്യതയിലേക്കുള്ള പ്രയാണത്തിന്റെ ആരംഭമായി ആദിനം.

# ഊഷര ഭൂമിയിൽ

പാത്താമുട്ടം എന്ന ഗ്രാമത്തിലെ കയ്യാലക്കൽ പുന്നൂസ് അച്ചൻ, വന്ദ്യ കുറിയാക്കോസ് റമ്പാച്ചന്റെ ആത്മീയ പരിലാളന ആവോളം ഏറ്റുവാങ്ങിയ ഒരു സന്യാസവര്യൻ ആയിരുന്നു. ഉത്തര ഭാരതത്തിൽ സഭാ സേവനത്തിന് വൈദീകർക്ക് താലപര്യമില്ലാതിരുന്ന ഒരു കാലത്ത്, ഒരു ഇരുമ്പുപെട്ടിയുമായി അന്നത്തെ കരിവണ്ടി (train)കളിൽ ദിവസങ്ങളോളം യാത്ര ചെയ്ത സഭാ മക്കളെ വിശ്വാസത്തിൽ ഉറപ്പിക്കുകയും, ഇടവകകൾ രൂപീകരിക്കുകയും ചെയ്ത അച്ചൻ, പിന്നീട്, സഭയ്ക്കുവേണ്ടി ജീവിതം നൽകി അതിനുവേണ്ടി പോരാടി, മലങ്കര സഭയെ ഈ ഭാരത സാമ്രാജ്യത്തിന്റെ ഒരു ഔദ്യോഗീക സഭയാക്കാനുള്ള തീവ്രയത്നത്തിലായിരുന്നു അവസാന ശ്വാസം വരെയും. സായിപ്പിന്റെ നാട്ടിൽ ദൈവശാസ്ത്രവിദ്യാർത്ഥിയായിരുന്നപ്പോഴും ഭാരത സംസ്ക്കാരം കൈവിടാതെ സൂക്ഷിച്ച അദ്ദേഹം "ക്ലാസ്സു തീരുന്ന ദിവസം തന്നെ മടക്കയാത്ര ക്രമീകരിക്കുന്ന വ്യത്യസ്തനായ വൈദീക വിദ്യാർത്ഥിയായിരുന്നു.

ഒരു നല്ല കർഷകനായിരുന്ന തിരുമേനി, ഭിലായി മിഷൻ കേന്ദ്രത്തിലെ ഊഷരഭൂമിയിൽ, പ്രാരംഭദിശയിൽ തന്നെ കൃഷി ആരംഭിച്ചിരുന്നു. ഉത്തരഭാരതത്തിലെ മണ്ണുമായി അദ്ദേഹം മല്ലിട്ടു. വിപരീത കാലാവസ്തകളിൽ തളരാതെ, ഒരു തൊഴിലാളിയെപോലെ അദ്ധ്വാനിച്ചു. ആ മണ്ണിൽ വിളയുന്ന വിഭവങ്ങൾ മാത്രമായിരുന്നു അദ്ദേഹത്തിന്റെ തീൻ മേശയിൽ ഭക്ഷണമായിവന്നിരുന്നത്. അദ്ധ്വാനത്തിന്റെയും വിയർപ്പിന്റെയും ഫലമായി ലഭിക്കുന്ന കായ്കനികളുടെ സ്വാദും, സാമ്പത്തിക പരാധീനതയാൽ പുറത്തുനിന്നു പച്ചക്കറികൾ വാങ്ങുന്നത് ദുർബലമായിരുന്നു. മറ്റുള്ളവരുടെ മുമ്പിൽ ഭിക്ഷാംദേഹിയായി കൈമലർത്തുന്നതിനേക്കാൾ, ആ കരങ്ങൾ കൊണ്ട് അദ്ധ്വാനിക്കുന്നതിൽ അഭിമാനിച്ചിരുന്നു. അജപാലനത്തിനൊപ്പം, കാർഷിക വൃത്തിയും കന്നുകാലി, മത്സ്യം വളർത്തലും, നിലനിൽപ്പിന്റെ ദൈവശാസ്ത്രമായി അദ്ദേഹം സ്വീക

രിച്ചു. സമീപകാലം വരെയും, ഈ ദൃശ്യപ്രവർത്തനങ്ങളെ പരഹാസദൃഷ്ടിയോടെ വീക്ഷിച്ചിട്ടുള്ളവർ പിന്നീട് ആ നൂതന ദർശനത്തെ പുകഴ്ത്തി, അനുകരിച്ചു, മാത്രമല്ല അതിന്റെ ഉപഭോക്താക്കളുമായി മാറി.

ബന്ധങ്ങൾ ബന്ധനങ്ങളാക്കാത്ത സൗഹൃദത്തിന്റെ ഉടമയായിരുന്നു തേവോദോസ്യോസ് തിരുമേനി. താൻ കാരണം മറ്റാരും പ്രയാസപ്പെടരുതെന്ന് അദ്ദേഹത്തിനു നിർബന്ധമുണ്ടായിരുന്നു. മാതാപിതാക്കളെപ്പോലും അമിതമായി ബന്ധപ്പെടുത്തരുതെന്ന് ചെറുപ്പം മുതലേ അദ്ദേഹം തീരുമാനിച്ചിരുന്നു 83 വയസ്സു കഴിഞ്ഞപ്പോഴും, തനിക്കുവേണ്ടി മറ്റൊരാൾ അത് ഒരു ശെമ്മാശൻ ആയാൽപോലും-പ്രയാസപ്പെടരുതന്ന് ആഗ്രഹിച്ചതുകൊണ്ടാകാം സഹായികളാരുമില്ലാതെ തന്നെ അന്ത്യത്രയും ക്രമീകരിച്ചത്. എന്തുകൊണ്ട് ഇങ്ങനെ ഒരു മെത്രാപ്പോലീത്താ എന്ന ചോദ്യം ഉയരാം. കൽക്കട്ടാ ഭദ്രാസനത്തിലെ ബഹുഭൂരിപക്ഷം ഇടവകകളും സ്വന്തമായി ദേവാലയങ്ങൾപോലും ഇല്ലാത്തവ. ഇടവകാംഗങ്ങളുടെയും, കുടുംബങ്ങളുടെയും താമസ സൗകര്യങ്ങൾ വളരെ പരിമിതമായ സാഹചര്യങ്ങളിൽ ഒരു മെത്രാപ്പോലീത്തായുടെ സന്ദർശനം തന്നെ അവർക്ക് കഴിവിനപ്പുറമായിരുന്ന കാലഘട്ടം. താൻ അല്പം ക്ലേശിച്ചാലും ഒറ്റക്കാണെങ്കിൽ രണ്ടാമതൊരാളിന്റെ ടിക്കറ്റിനുള്ള പണം ഇടവകയ്ക്ക് മിച്ചം. താമസത്തിന് എവിടെയും ഒതുങ്ങി കഴിയാം എന്നുള്ള മനസ്ഥിതി. രാത്രിയായാൽ റെയിൽവേ സ്റ്റേഷനുകളിലെ ബഞ്ചുകൾ പോലും തിരുമേനി കിടക്കയായി ഉപയോഗിച്ചിട്ടുണ്ടു എന്നുള്ളത് അധികം ആരും അറിയാത്ത യാഥാർത്ഥ്യം.

**അനുസ്മരണം**

**ഫാ. ജെയിംസ് വർഗീസ്**

**താൻ കാരണം മറ്റാരും പ്രയാസപ്പെടരുതെന്ന് അദ്ദേഹത്തിനു നിർബന്ധമുണ്ടായിരുന്നു. മാതാപിതാക്കളെപ്പോലും അമിതമായി ബന്ധപ്പെടുത്തരുതെന്ന് ചെറുപ്പം മുതലേ അദ്ദേഹം തീരുമാനിച്ചിരുന്നു. 83 വയസ്സു കഴിഞ്ഞപ്പോഴും, തനിക്കുവേണ്ടി മറ്റൊരാൾ അത് ഒരു ശെമ്മാശൻ ആയാൽപോലും - പ്രയാസപ്പെടരുതന്ന് ആഗ്രഹിച്ചതുകൊണ്ടാകാം സഹായികളാരുമില്ലാതെതന്നെ അന്ത്യയാത്രയും.**



# ഒരു പുണ്യവാൻ

ഔദ്യോഗീകമായോ, അനൗദ്യോഗീകമായോ വ്യക്തിപരമോ ആയ ചിലവുകൾക്ക് ഭദ്രാസനത്തിന്റെയോ, മിഷന്റെയോ, സ്ഥാപനങ്ങളുടെയോ പണം വിനിയോഗിക്കയില്ലായിരുന്ന തിരുമേനി, ലഭിക്കുന്ന കൈമുത്തുകൾ പോലും രസീതിലെ സ്വീകരിക്കുമായിരുന്നുള്ളു.

രണ്ടു വർഷങ്ങൾക്കു മുമ്പ് ഒരു ട്രയിൻ യാത്രയിൽ പെട്ടെന്നുണ്ടായ ശ്വാസതടസ്സവും, തളർച്ചയും അനുഭവപ്പെട്ടതിനാൽ പരിമിതമായ ചികിത്സാ സൗകര്യങ്ങൾ മാത്രമുള്ള ഒരു ആശുപത്രിയിൽ പ്രവേശിപ്പിച്ചു. എങ്കിലും വിദഗ്ദ ചികിത്സാ ആവിശ്യമായിരുന്നതിനാൽ, അതിനു സൗകര്യമുള്ള സ്ഥലത്തേക്ക് അദ്ദേഹത്തെ മാറ്റി. അവിടെയാകട്ടെ തിരുമേനിയുടെ ചുമതലയിൽ പ്രശസ്തമായി നടക്കുന്ന രണ്ടു ഹയർസെക്കണ്ടറി സ്ക്കൂളുകളുണ്ടായിരുന്നു. മാനേജർ എന്ന നിലയിൽ തിരുമനിയുടെ ചികിത്സാചിലവു വഹിക്കുന്നതിന് സ്ക്കൂൾ ഭാരവാഹികൾ മത്സരിച്ചു. ആശുപത്രി വിട്ടുപോരുന്നതിനു മുൻപു അദ്ദേഹത്തിന്റെ കൈവശമുണ്ടായിരുന്ന പെട്ടി തുറന്നു. മുന്നവേ കരുതിയിരുന്നപോല അതിൽ കുറച്ചു പണം. അതാകട്ടെ ചികിത്സാ ചിലവിന്നും യാത്രക്കുള്ള ടിക്കറ്റിനും ഉള്ളത്രയും തുകയേ ഉണ്ടാകേണ്ടിയിരുന്നുമുള്ളു.

സമ്പന്നതയുടെ നടുവിലും, ദരിദ്രനായി ജീവിച്ച തിരുമേനി, സന്യാസത്തിന്റെ ദാരിദ്ര ചിട്ട ജീവിതത്തിൽ അപ്പാടെ പകർത്തിയിരുന്നു. 35 വർഷത്തെ അക്ഷീണ പരിശ്രമത്തിലൂടെ ഉത്തര ഭാരതത്തിൽ സഭക്കായി ഒരുക്കിയ ബൃഹത്തായ കെട്ടിട സമുച്ചയങ്ങളും, വിപുലമായ സമ്പത്തും, തന്റെ വ്യക്തിപരമായ ചെറിയ കാര്യങ്ങൾക്കുപോലും ഉപയോഗിക്കില്ല എന്ന നിലപാടിൽ ഉറച്ചു നിന്നു. ആഡംബരങ്ങളിൽ നിന്നും അന്യനായി നിന്നും സ്ഥാപനങ്ങളുടെ പണം, മറ്റേതെങ്കിലും ആവശ്യത്തിന് വിനിയോഗിക്കരുതെന്ന് കർശനമായി നിഷ്കർഷിച്ചിരുന്നു. "നിങ്ങൾക്ക് ദൈവാനുഗ്രഹം ലഭിക്കണമെങ്കിൽ നിങ്ങളുടെ പ്രയത്നത്തിന്റെ അംശം തന്നെ ദൈവ കാര്യങ്ങളിൾക്ക് ചിലവിടണമെന്ന്" ഉദ്ബോധിപ്പിക്കുന്നതോടൊപ്പം. റിക്ഷാ വലിക്കുന്നവരുടെയും, കൂലി വേല ചെയ്യുന്ന പാവങ്ങളുടെയും കുട്ടികൾ കൂടി പഠിക്കുന്ന വിദ്യാലയങ്ങളുടെ വരുമാനം അവരുടെ വിയർപ്പിന്റെ ഫലമായതിനാൽ, പള്ളി ആവിശ്യങ്ങൾക്കുപയോഗിച്ചാൽ അനുഗ്രഹത്തെക്കാൾ ദോഷഫലമുലവാക്കുമെന്നുള്ള താക്കീതും നൽകിയിരുന്നു.

സഭയുടെ മിഷൻ ദർശനത്തിന് പുതിയ മാറ്റം നൽകിയ തിരുമേനി, കാലോചിതമായി മിഷൻ ശൈലി രൂപപ്പെടുത്തി. രാഷ്ട്രപുനർനിർമ്മാണ പ്രക്രിയയിൽ സഭയുടെ പങ്കിനെ

അദ്ദേഹം അടിവരയിട്ടു ഉദ്ബോധിപ്പിച്ചു. ഗ്രാമീണ മിഷൻ പ്രവർത്തനങ്ങളിലൂടെ ഭാരതത്തെ ക്രിസ്തുവിന്റെ സ്നേഹത്തിലേക്ക് ആകർഷിക്കാൻ കഴിയുമെന്ന് അദ്ദേഹം ഉറച്ചു വിശ്വസിച്ചു. ഗാന്ധിജയന്തി ദിനത്തിൽ ജനിച്ച തിരുമേനി ഗാന്ധിജിയെപ്പോലെ ഗ്രാമങ്ങളുടെ ഉൾതുടിപ്പ് അറിഞ്ഞിരുന്ന വ്യക്തിത്വമാണ്. കാളവണ്ടികളിലും, ട്രാക്ടറിന്റെ ട്രോളികളിലും യാത്ര ചെയ്തു ഗ്രാമങ്ങളിലെ ജനങ്ങളുടെ പ്രശ്നങ്ങളിൽ അദ്ദേഹം ഇറങ്ങിചെന്നു. ഗ്രാമോദ്ധാരണ പ്രവർത്തനങ്ങളെ ഏകോപിപ്പിക്കുവാൻ മക്കോഡിയ ഗ്രാമത്തിൽ ഒരു കേന്ദ്രം ആരംഭിച്ചു. "അഭയനികേതൻ" എന്ന പ്രസ്ഥാനത്തിലൂടെ മറ്റാരും കടന്നു ചെല്ലാൻ മടിക്കുന്ന വനാന്തരങ്ങളിലെയും, ഒറ്റപ്പെട്ട ഗ്രാമങ്ങളിലെയും ജനങ്ങൾക്ക്, മരുന്നും, ഭക്ഷണവും, സഹായവുമായി അദ്ദേഹം മുന്നേറി. കുഗ്രാമത്തിൽ ഒരു ഹയർസെക്കണ്ടറി സ്കൂൾ സ്ഥാപിച്ച് തുടർ വിദ്യാഭ്യാസത്തിനുള്ള അവസരം ഒരുക്കികൊടുത്തു. ഈ ദൃശ്യപ്രവർത്തനങ്ങൾ മാതൃസഭയെക്കാൾ കൂടുതൽ അഭിനന്ദിച്ചതും, മാതൃകയാക്കിയതു ഇതരസഭകളും, പ്രസ്ഥാനങ്ങളു ആയിരുന്നു.

ലഭിച്ച വേദികളിൽ എല്ലാം ഭാരത സുവിശേഷീകരണ സന്ദേശത്തിന്റെ ശബ്ദമായി തേവോദോസ്യോസ് തിരുമേനി മാറി. വിരസമെന്നു തോന്നാമെങ്കിലും, താനല്ലാതെ മറ്റാരും ഈ സന്ദേശം പറയാനില്ലാത്തതുകൊണ്ട്, എല്ലാ വേദികളിലും ഇത് ആവർത്തിക്കേണ്ടി വരുന്നത് തന്റെ ഉത്തരവാദിത്വമായി തന്നെ അദ്ദേഹം വിശ്വസിച്ചു. ജീവകാരുണ്യ പ്രവർത്തനങ്ങൾ ക്രിസ്തീയ സ്നേഹത്തിന്റെ പ്രതിഫലനമാണെന്നും, സഭയുടെ മിഷൻ പ്രവർത്തനമായി അതിനെ തെറ്റിദ്ധരിക്കരുതെന്നും നിരന്തരമായി അദ്ദേഹം ഉദ്ബോധിപ്പിച്ചു. പ്രഥമ ദൗത്യത്തെ വിസ്മരിച്ചുകൊണ്ടുള്ള നമ്മുടെ പ്രയാണം സഭയുടെ നിലനിൽപ്പിനെ തന്നെ തകരാറിലാക്കുമെന്നും ഓർമ്മിപ്പിക്കുന്ന പ്രവാചക ശബ്ദം ആയിരുന്നു. മാർതോമാ പൈതൃകം അവകാശപ്പെടുന്ന മലങ്കരസഭ ആ അപ്പോസ്തോലനോട് നീതി കാണിക്കണമെന്നുള്ള നിലക്കാത്ത ശബ്ദമായിരുന്നു തിരുമേനിയുടേത്.

പണ്ഡിതകേസരിമാരുടെയും, അസാമാന്യ പ്രതിഭകളുടെയും നിരയിൽ എണ്ണപ്പെടുവാൻ തക്കചരിത്രം സൃഷ്ടിച്ച അസാമാന്യനായ സാധാരണക്കാരനായിരുന്നു തിരുമേനി.

രണ്ടാമതൊരു വൈദീക പഠനകേന്ദ്രം, അതു കേരളത്തിനു വെളിയിൽ, മലങ്കരസഭയിലെ സമകാലിക സമൂഹത്തിന് ഉൾക്കൊള്ളാവുന്നതിലും അപ്പുറമായിരുന്നു ആ നിർദേശം. എന്നാൽ ആ പ്രതിഭയുടെ ഇച്ഛാശക്തിയുടെ മുമ്പിൽ ചരിത്ര പരമായ ഒരു തീരുമാനത്തിൽ സഭ വിധേയപ്പെടേണ്ടിവന്നു. അങ്ങനെ ഒരു തീരുമാനത്തിലേക്ക് എത്തുവാൻ പുലിക്കോട്ടിൽ തിരുമേനിക്കുശേഷം ഇരുന്നൂറുവർഷങ്ങൾ വേണ്ടിവന്നു എന്നത് മറ്റൊരു ചരിത്രം.

ഇരുപത്തി അഞ്ചു വർഷങ്ങൾക്ക് 'മുൻപ്' കേരളത്തിനു പുറത്ത് ഒരു കലാലയം, അചിന്തനീയമായ ഒന്നായിരുന്നു. തേവോദോസ്യോസ് തിരുമേനിയുടെ ദൃഢനിശ്ചയത്തിന്റെയും, ദൈവാശ്രയത്തിന്റെയും മുന്നിൽ ആ മലയും നീങ്ങിക്കിട്ടി. സഭയുടെ അപ്പോസ്തോലന്റെ നാമത്തിൽ ഒരു കലാലയം 1984-ൽ സാക്ഷാത്കരിക്കപ്പെട്ടു. സഭക്കും, സംസ്ഥാനത്തിനും, സർവ്വകലാശാലയ്ക്കും അഭിമാനമായി രാജ്യമെങ്ങും അറിയപ്പെടുന്ന ഭിലായ് സെന്റ് തോമസ് കോളേജ്.

കാലത്തിനൊപ്പം മറ്റു സഭകളും, ചെറിയക്കൂട്ടായ്മകൾ പോലും സഞ്ചരിക്കുമ്പോൾ, ഓർത്തഡോക്സ് സഭ പിന്നിലല്ലാതെയെങ്കിലും ഉണ്ടാകണമെന്നുള്ള ആത്മാഭിമാന ബോധം അദ്ദേഹത്തെ ശക്തമായി ഭരിച്ചിരുന്നു. ഒരു സാങ്കേതീക വിദ്യാഭ്യാസ സ്ഥാപനത്തെക്കുറിച്ച് ചിന്തിക്കാൻ സഭയായി കഴിയാതിരുന്ന കാലത്ത്, ഭിലായ് സെന്റ് തോമസ് മിഷന്റെ രജത ജൂബിലി സ്മാരകമായി ഒരു എൻജിനീയറിംഗ് കോളേജ് എന്ന ആശയം നടപ്പിലാക്കി സഭയിലെ ആദ്യത്തെ എൻജിനീയറിംഗ് കോളേജ് യാഥാർത്ഥ്യമാക്കുന്നതിൽ അനിതര സാധരണമായ ഇച്ഛാശക്തി വേണ്ടിയിരുന്നു.

ഇതിന്റെയൊക്കെ പിന്നിൽ അദ്ദേഹം സഹിച്ച ത്യാഗങ്ങളുടെയും, ആത്മനൊമ്പരത്തിന്റെയും അനുഭവങ്ങളുടെയും പട്ടിക വളരെ ദീർഘമാണെന്ന് നമുക്ക് അനുമാനിക്കാൻ കഴിയും.

തിരുമേനി ആരംഭിച്ച പ്രസ്ഥാനങ്ങളും സ്ഥാപനങ്ങളും ആരംഭ ദിശയിൽ കേരളത്തിലെ സഭാംഗങ്ങളുടെ ഇടയിലോ, ശ്രദ്ധ പിടിച്ചു പറ്റിയിരുന്നില്ല സമീപ കാലത്താണ് നമ്മുടെ സഭാംഗങ്ങളിൽ ചലരുടെയെങ്കിലും അറിവിൽ പെട്ടു തുടങ്ങിയത്. ക്രിസ്തീയ സഭകൾക്കു മുഴുവൻ അനുകരണീയമായ മാതൃക നൽകിയിട്ടാണ് അദ്ദേഹം വിടവാങ്ങിയത്. തലവരിപ്പണം സംഭാവന ഇങ്ങനെ മൂല്ല്യങ്ങൾക്ക് നിരക്കാത്തവ ഒന്നും തന്റെ സ്ഥാപനങ്ങളിൽ ഉണ്ടാവരുതെന്നും മാതൃകാപരമായി പ്രവർത്തിക്കണമെന്നുള്ളതിലും അദ്ദേഹം കർക്കശമായ നിലപാടു സ്വീകരിച്ചിരുന്നു. ആയതിനാൽ എല്ലാ വിഭാഗത്തിൽപ്പെട്ടവരുടെയും പ്രിയങ്കരനായി മാറി. എൻജിനീയറിംഗ് കോളേജിന്റെ പ്രാരംഭ കാലത്തു നേരിടേണ്ടിവന്ന തടസ്സങ്ങളെ അതിജീവിക്കുവാൻ മദ്ധ്യപ്രദേശ് മുഖ്യമന്ത്രിയായിരുന്ന ശ്രീ. ദിഗ്‌വിജയ്സിങ്ങും മന്ത്രി സഭാംഗങ്ങളും നൽകിയ നിർലോഭ സഹകരണം അതിനുദാഹരണമാണ്. ഒരു സഭാ മേലദ്ധ്യക്ഷനെന്നതിലുപരി, മനുഷ്യ സ്നേഹിയും, സാമൂഹ്യ പരിഷ്കർത്താവും, വിദ്യാഭ്യാസ വിചക്ഷണനുമായിട്ടാണ് ഛത്തീസ്ഗഢ് മുഖ്യമന്ത്രി അജിത് പ്രമോദ് ജോഗി തിരുമേനിയെ അറിഞ്ഞിരുന്നത്.

"കർത്താവിനു വീഞ്ഞുണ്ടാക്കുവാൻ വെള്ളം വേണ്ടി വന്നുവെങ്കിൽ, തേവോദോസ്യോസ് തിരുമേനി ഒന്നുമില്ലായ്മയിലും അത്ഭുതങ്ങൾ സൃഷ്ടിക്കുന്നവനാണെന്ന്" നർമ്മത്തിൽ പൊതിഞ്ഞ് പ്രതിവചിച്ചത് മാർതോമാ സഭയുടെ ക്രിസോസ്റ്റം വലിയ മെത്രാപ്പോലീത്ത.

സാക്ഷരതയുടെ പടിചവിട്ടി വരുന്ന മുപ്പതിനായിരത്തിലധികം കുരുന്നുകൾക്ക് ശാസ്ത്ര-സാങ്കേതിക രംഗങ്ങളിൽ ഗവേഷണ തലം വരെ വളർന്നു വികസിക്കുവാൻ വേണ്ട സൗകര്യങ്ങളോടെ 29 സ്കൂളുകളും, കോളേജും എഞ്ചിനീയറിംഗ് കോളേജും ഉൾപ്പെടുന്ന ഒരുമഹാ പ്രസ്ഥാനം സഭയ്ക്കും, സമൂഹത്തിനും അവശേഷിപ്പിച്ചിട്ട്, നീതിയും, ന്യായവും സമത്വവുമുള്ള നിത്യ പൂങ്കാവനത്തിലേക്കു യാത്രയായിരിക്കുന്ന വന്ദ്യ തിരുമേനിയുടെ മദ്ധ്യസ്ഥതയിൽ ഈ മഹാ പ്രസ്ഥാനത്തെ സമർപ്പിക്കുന്നു.

*(ഭിലായ് സെ. തോമസ് മിഷന്റെ സെക്രട്ടറിയാണ് ലേഖകൻ)* ■



ഭൗതീകശരീരം മസ്ക്കറ്റ് റോയൽ ആശുപത്രിയിൽ



ഇനി അല്പം വിശ്രമം



"...പാപപരിഹാരം ഇറങ്ങിവരുമാറാകേണമേ"

മസ്കറ്റിലെ ഭരണാധികാരിയിൽ നിന്നും സ്നേഹോപഹാരം സ്വീകരിക്കുന്നു.
(കാലം ചെയ്യുന്നതിന് തലേദിവസം)



**H. G. DR. STEPHANOS MAR THEODOSIUS**
**(1924 -2007)**

*Inserted by:-*

**M. P. CHRISTIAN COLLEGE OF ENGG & TECH., BHILAI**

**M. G. M. H.S. SCHOOLS:-** • Rourkela, Orissa • Hathital, Jabalpur • Shahidbhagat Sing Road, Jabalpur • Balco Township, Korba • Dimapur, Nagaland • Bokoro Steel city, Jarkhand • Gayatri Nagar, Raipur • Piplani Bhopal • Secter -6, Bhilai • Hoshangabad Road, Itarsi • Bagdona, Bethul, M.P.

**M. G. M. SCHOOL:-** • Dawakala, Itarsi • Prathap Nagar, Dewas, M.P. • Pithampur, M.P. • Kanadia, Indore, M.P. • Dhanpuri, Shadol, M.P. • Dharmapura, Jagadalpur, C.G. • Patna, Bihar; Bilaspur, C.G

• M.G.M. Kamalani Nursing School,Korba • St. Mary's Nursery School, Bokaro, Jharkhand • St. Gregorios Educational Institute, Joka, Kolkatta

Our prayerful Tributes



H.G. STEPANOS MAR THEODOSIUS

Mar Gregorios Memorial Residential Public School, Mylom, Kottarakkara
Mar Gregorios Memorial Central Public School, Akkulam, N.H. Bypass, Trivandrum

N
NADAN

Nadan Group
Muscat-Oman
Dubai-U.A.E.

(A Geevarghese Yohannan Group Institutions)

# മനോരമയ്ക്ക് ഒരു തുറന്ന കത്ത്

പ്രതികരണം

വത്സമ്മ മാത്യു,, നരിയാപുരം

"സ്തേഫാനോസ് മാർ തേവോദോസ്യോസ് കാലം ചെയ്തു" എന്ന വാർത്തയ്ക്ക് മനോരമ എത്ര പ്രാധാന്യം കൊടുത്തു?

സഭയെ സ്നേഹിക്കുകയും, പിതാക്കന്മാരെ ബഹുമാനിക്കുകയും ചെയ്യുന്ന ഒരു സാധാരണ സഭാംഗത്തിന്റെ വികാരങ്ങൾ പ്രകടിപ്പിക്കുക മാത്രമാണ് ഇവിടെ.

ഉൾപേജുകളിലേക്ക് പരതി നോക്കി കൂടുതൽ വാർത്തക്കായി-'കാഴ്ചപ്പാട്' പേജിലെങ്കിലും കാണുമെന്ന പ്രതീക്ഷയിൽ പേജുകൾ മറിച്ചു. എന്നാൽ അവിടെയും ഒന്നുമില്ല. ഒടുവിൽ നിര്യാതരായവരുടെ വാർത്തകളും കഴിഞ്ഞ് 11-ാം പേജിൽ (വർത്തമാനം പേജ്) രണ്ടു ഹെഡിംഗുകളിലായി വാർത്ത

1. വിട പറഞ്ഞത് പ്രവാസികളുടെ ഇടയൻ

2. മലങ്കരസഭയിൽ ഇൻഡ്യയ്ക്കു പുറത്ത് കാലം ചെയ്യുന്ന ആദ്യ മെത്രാപ്പോലീത്ത

വിദേശത്ത് വെച്ച് കാലം ചെയ്ത ആദ്യത്തെ മെത്രാപ്പോലീത്ത-കേരളത്തിനു പുറത്ത് കബറടക്കപ്പെടുന്ന രണ്ടാമത്തെ മെത്രാപ്പോലീത്ത എന്ന രണ്ടു വിശേഷണങ്ങൾ കൂടി. ഇതിലൂടെ മലയാള മനോരമ എന്താണ് പൊതുജനങ്ങളെ ധരിപ്പിക്കുവാൻ ശ്രമിച്ചത്? വിദേശത്ത് കാലം ചെയ്യുന്നത് ഒരു 'പോരായ്മ' ആണെന്നോ?

പ്രവാസികളുടെ ഇടയൻ പ്രവാസീമക്കളുടെ മടിയിൽ വിട പറഞ്ഞു.. എന്നല്ലേ മനോരമ മനസ്സിലാക്കേണ്ടത്.

അഭി. ഔഗേൻ മാർ ദീവന്നാസ്യോസ് കാലം ചെയ്തപ്പോൾ "വാഹനാപകടത്തിൽ മരിച്ചു എന്ന് മുഖപ്പേജിൽ എഴുതിക്കളഞ്ഞത് ഓർക്കുക."

മനോരമയുടെ എഡിറ്റോറിയൽ ബോർഡിൽ സഭാപാരമ്പര്യവും പിതാക്കന്മാരോടുള്ള ആദരവും അറിയാവുന്ന ഒരു വ്യക്തി പോലും ഇല്ലായിരുന്നുവോ അതൊന്ന് എഡിറ്റു ചെയ്ത്. "ഔഗേൻ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ കാലം ചെയ്തു-" എന്നെഴുതുവാൻ.

അതിനുശേഷമുള്ള ദിവസങ്ങളിലെ മനോരമയും നോക്കിയിരുന്നു. ഉള്ളിൽ ഒരു കോണിൽ ഒരു തീരെ ചെറിയ ബ്ലാക്ക് & വൈറ്റ് ചിത്രം! ഒരു ചെറിയ കുറിപ്പും- "കബറടക്കം നാളെ" എല്ലാവരും അതു കണ്ടുപോലുമില്ല എന്നാണറിയുന്നത്.

കബറടക്ക ദിവസം! പത്രമെടുത്തുനോക്കി അംശവസ്ത്രങ്ങൾ അണിയിക്കപ്പെട്ട് പൊതുദർശനത്തിനായി വച്ചിരിക്കുന്ന തപോധനനായ ആ പിതാവിന്റെ ഒരു ഫോട്ടോയോ ഒരു വാക്കോ കണ്ടില്ല. എല്ലാ എഡിഷിനുകളിലും ഒരു ഫോട്ടോ എങ്കിലും ഇടാമായിരുന്നു. കബറടക്കം കഴിഞ്ഞ് 9-ാം തീയതി 11-ാം പേജിൽ ബ്ലാക്ക് & വൈറ്റ് ഫോട്ടോ മാത്രം.

വലിയ ബാവാ എന്നറിയപ്പെടുന്ന പ. ഗീവർഗീസ് ദ്വിതീയൻ ബാവാ കാലം ചെയ്തത് ഒരു പകലാണ്. അന്ന് ബഹു. മാമ്മൻ മാപ്പിള ആ വിവരം അറിയിക്കാനായി മാത്രം ഒരു സായാഹ്ന പത്രം അടിച്ചിറക്കി വിതരണം ചെയ്തത് അന്ന് കുട്ടിയായിരുന്ന ഞാൻ ഇന്നും ഓർക്കുന്നു.

സഭയിൽ നിന്നും അദ്ദേഹത്തെ വേദനപ്പെടുത്തിയ സംഭവം ഉണ്ടായിട്ടുപോലും സഭയുടെ എല്ലാ പ്രതിസന്ധിഘട്ടങ്ങളിലും മാമ്മൻ മാപ്പിള സഭയോടും; പ. ബാവായോടും ചേർന്നു നിന്നു.

ഇന്നു ഓർത്തഡോക്സ്കാർ 99% പേരും ശീലം കൊണ്ടു മനോരമ വായനക്കാരാണ്, അതോർത്തെങ്കിലും മനോരമയ്ക്ക് ഓർത്തഡോക്സുകാരായ ഞങ്ങളോടു അല്പം നീതികാട്ടാമായിരുന്നു. മലങ്കരസഭയ്ക്ക് ഇന്ത്യയ്ക്കു പുറത്ത് ഭദ്രാസനങ്ങളും ആസ്ഥാനങ്ങളും മെത്രാപ്പോലീത്താമാരും ഉണ്ട്. അവിടെവച്ച് മെത്രാപ്പോലീത്തന്മാർ കാലം ചെയ്ത്. അവിടെത്തന്നെ കബറടക്കപ്പെട്ടു എന്നും വരാം. അപ്പോഴും ഈ കണക്ക് തുടരുമോ? ■


പുനഃപ്രസിദ്ധീകരിക്കുന്നു...

## 'പ്രാർത്ഥനായോഗമിത്രം'

**പാത്താമുട്ടം സ്ലീബാപള്ളിയുടെയും, ചാപ്പലിന്റെയും സ്ഥാപകനും മലങ്കരസഭ മാസിക പത്രാധിപരുമായിരുന്ന മാളികയിൽ വന്ദ്യ എം. സി. കുറിയാക്കോസ് റമ്പാൻ 1958-ൽ തയ്യാറാക്കിയ പതിപ്പിന്റെ പുനഃ പ്രസിദ്ധീകരണം.**

**പ്രതിഷ്ഠാ പ്രാർത്ഥനകൾ, മദ്ധ്യസ്ഥ പ്രാർത്ഥനകൾ, ലുത്തിനിയാകൾ, കൺവൻഷൻ ഗീതങ്ങൾ, വിലാപ ഭവനങ്ങളിലെ പ്രാർത്ഥനകളും ഗീതങ്ങളും...**

**വന്ദ്യ എം. സി. കുറിയാക്കോസ് റമ്പാച്ചന്റെ ചരമ സുവർണ്ണ ജൂബിലിയുടെ ഭാഗമായി പാത്താമുട്ടം സ്ലീബാ പള്ളി 2008 ജനുവരി മാസം പ്രസിദ്ധീകരിക്കുന്നു.**

**കോപ്പികൾക്ക് : വികാരി, പാത്താമുട്ടം സ്ലീബാ പള്ളി, പാത്താമുട്ടം പി.ഓ., കോട്ടയം -686532 എന്ന വിലാസത്തിൽ എഴുതുക.**

**പ്രീ പബ്ലിക്കേഷൻ വില : 50 രൂപാ/കോപ്പി.**

**ഫോൺ:- 0481-2461025, 2338482, Mob.: 9846048314**

# Our Prayerful Tributes



# ST. THOMAS COLLGE

**RUABANDHA,**
**BHILAI (C.G.)**

# അവസാനമെഴുതിയ അയയ്ക്കാതെ പോയ കല്പന

# കല്പന

നമുക്കേറ്റവും സ്നേഹിക്കപ്പെട്ടിരിക്കുന്ന നമ്മുടെ ഭദ്രാസനത്തിലെ എല്ലാ പള്ളികളിലേയും വികാരിമാരും ശേഷം വൈദികർക്കും ശെമ്മാശ്ശന്മാർക്കും, സെമിനാരിയന്മാർക്കും, സുവിശേഷകർക്കും പള്ളി കമ്മറ്റിയംഗങ്ങൾക്കും ശേഷം ജനങ്ങൾക്കും വാഴ്വ്.

പ്രിയരെ,

നിങ്ങളുടെ അറിവിനും പ്രാർത്ഥനയ്ക്കുമായി വ്യക്തിപരമായ ചില കാര്യങ്ങൾ നിങ്ങളെ അറിയിക്കുവാനാണ് ഈ കല്പന നിങ്ങൾക്ക് അയയ്ക്കുന്നത്. അടുത്തു വരുന്ന ഒക്ടോബർ 2-നു 84-ാം വയസ്സിലേക്ക് കാലൂന്നുകയാണ്. വൈദിക സേവനത്തിലെ 60 വർഷം തികയുവാൻ ഇനി ഏറെ നാളുകളില്ല. ദീർഘമായ ഈ കാലഘട്ടത്തിൽ ദൈവത്തിന്റെ സഭയിലെ ഒരു എളിയ വേലക്കാരനായി വിവിധ ദേശങ്ങളിൽ പ്രവർത്തിപ്പാൻ തമ്പുരാൻ സഹായിച്ചു. കണ്ടാലും ലോകാവസാനത്തോളം ഞാൻ നിങ്ങളോടു കൂടെയുണ്ട് എന്നു ശിഷ്യന്മാരോടു പറഞ്ഞ് വിവിധ ദേശങ്ങളിലേക്ക് അവരെ നടത്തിയ ആ നസറായൻ എല്ലായിടത്തും കൂടെയുണ്ടായിരുന്നു. അവിടുന്ന് അകമഴിഞ്ഞു നൽകിയ അനുഗ്രഹങ്ങൾ അവാച്യങ്ങളാണ്. അതെല്ലാം സഭയ്ക്കുവേണ്ടി നൽകിയ ദാനങ്ങളായിരുന്നു എന്നു ഞാൻ വിശ്വസിക്കുന്നു. ആയിരമായിരം സ്തുതിയും സ്തോത്രവും അവിടുത്തെ പാദാരങ്ങളിൽ സമർപ്പിക്കുന്നു. മനുഷ്യായുസ്സിന്റെ ദൈർഘ്യം എഴുപത് ഏറെയായാൽ എൺപത് എന്ന് അനുമാനിച്ച ദൈവപുരുഷന്റെ അളവുകോലിനപ്പുറമെത്തിയ എനിക്ക് അടുത്ത കാലങ്ങളിലായി അനുസ്മരണത്തിന്റെ ദൂതുകൾ ലഭ്യമാകും പോലെ തോന്നിപ്പോകുന്നു. രണ്ടു കൊല്ലങ്ങൾക്കു മുമ്പ് ട്രെയിനിൽ യാത്ര ചെയ്യുമ്പോൾ katni യിൽ വച്ച് കടുത്ത ശ്വാസതടസമനുഭവപ്പെട്ടു. കൂടെ ആളുണ്ടായിരുന്നതുകൊണ്ടു സ്റ്റേഷനിൽ ഇറങ്ങാനും അടുത്തുണ്ടായിരുന്ന പ്രൈവറ്റ് ഹോസ്പിറ്റലിൽ ചികിത്സ കിട്ടാനും സാധിച്ചു. തുടർന്ന് ജബൽപ്പൂരിലെ സെപ്ഷ്യാലിറ്റി ഹോസ്പിറ്റലിൽ ഏതാനും ദിവസങ്ങൾ ചികിത്സയും ലഭ്യമായി. കഴിഞ്ഞ Holy week-ൽ കുവൈറ്റിൽ ആയിരുന്നപ്പോൾ ഒരു ദിവസം അതിരാവിലെ കഠിനമായ ശ്വാസതടസം ഉണ്ടായി. ഇടവകാംഗങ്ങൾ തൊട്ടടുത്ത ഫ്ളാറ്റിലുണ്ടായിരുന്നതിനാൽ താമസം കൂടാതെ അവർ ആശുപത്രിയിലെത്തിച്ചതിനാൽ ആശ്വാസം ലഭിച്ചു. ഈ ആഗസ്റ്റ് 7-നു മുതൽ 18-നു വരെ കോട്ടയം പഴയ സെമിനാരിയിൽ നടന്ന എപ്പിസ്ക്കോപ്പൽ സിനഡിലും മലങ്കര സഭാ മാനേജിംഗ് കമ്മറ്റിയിലും സംബന്ധിപ്പാൻ യാത്രാക്ലേശം വക വയ്ക്കാതെ വന്നു സംബന്ധിച്ചു. 11-നു ദേവലോകത്ത് സൺഡേ സ്കൂൾ സമ്മേളനത്തിന്റെ ഒരു പ്രത്യേക സമ്മേളനം ക്രമീകരിച്ചിരിക്കുന്നു. ഈ സംഘടന ഏതാനും വർഷങ്ങളായി നടത്തുന്ന കുട്ടികളുടെ ചാരിറ്റി ഫണ്ട് കളക്ഷൻ കേരളത്തിലും ബാഹ്യ കേരളത്തിലുമുള്ള മിഷൻ പ്രവർത്തനങ്ങൾക്ക് നൽകിക്കൊണ്ടിരുന്നത് ഈ വർഷത്തേക്ക് ഭിലായ് മിഷന്റെ മക്കോഡിയാ ഗ്രാമീണ മിഷന് നൽകുന്ന പരിപാടിയും ഈ സമ്മേളനത്തിന്റെ ഭാഗമായിരുന്നു. ആയത് കൈപ്പറ്റുവാൻ കൂടി സമ്മേളനത്തിൽ ഞാൻ സന്നിഹിതനായിരുന്നു. ചടങ്ങുകളിൽ പ. കാതോലിക്കാ ബാവായും, നിയുക്ത കാതോലിക്കായും ഐറേനിയോസ് തിരുമേനിയും വിവിധ സൺഡേ സ്ക്കൂളുകളിൽ നിന്ന് വന്നു ഡലിഗേറ്റുകളുമുണ്ടായിരുന്നു. സമ്മേളനം അവസാന ഘട്ടത്തിലെത്തി നില്ക്കെ പെട്ടെന്നുണ്ടായ മോഹാലസ്യത്തിൽ ഇരുന്ന കസേര സഹിതം ഞാൻ നിലംപരിചായി. അടുത്തിരുന്നവർ പിടിച്ചെണീല്പിച്ച് പരിചരിച്ചപ്പോൾ ബോധം വീണ്ടുകിട്ടി. തുടർന്ന് പരുമല ഹോസ്പിറ്റലിൽ അഡ്മിറ്റായി പരിശോധനകൾ നടത്തി. കുറച്ചു നാളുകളായി ഡോക്ടർമാർ യാത്രകളും പരിപാടികളും നിർത്തി പൂർണ്ണ വിശ്രമമെടുക്കാൻ നിർബന്ധിച്ചുകൊണ്ടിരുന്നു. ആ ഉപദേശം പൂർണ്ണമായി ഇനി സ്വീകരിക്കുകയല്ലാതെ നിവർത്തിയില്ല എന്നെനിക്ക് തികച്ചും ബോദ്ധ്യമായി. എന്റെ പരിമിതികൾ സിനഡിലും ഞാൻ വ്യക്തമാക്കിയിട്ടുണ്ട്. ഈ വിവരം എല്ലാവരെയും ഞാൻ അറിയിക്കുകയാണ്. ഇനിയും ദൈവമനുവദിക്കുന്നിടത്തോളം യാത്രാ പരിപാടികൾ ഒഴിവാക്കി ഭദ്രാസന കേന്ദ്രത്തിലിരുന്നുകൊണ്ട് ആവുന്ന കാര്യങ്ങൾ ചെയ്യാൻ പരിശ്രമിക്കുന്നതാണ്. അനതിവിദൂരഭാവിയിൽ സഭയിൽ ആവശ്യമുള്ളത്രയും മെത്രാന്മാരെ വാഴിക്കാൻ പരിപാടിയുണ്ട്. കൽക്കത്താ ഭദ്രാസനത്തിന്റെ വിസ്തൃതിയും, വിവിധ സ്ഥലങ്ങളിലുള്ള സ്ഥാപനങ്ങളും, മിഷൻ മേഖലകളും കണക്കാക്കി തികഞ്ഞ ഉത്തരവാദിത്വത്തോടെ മുന്നോട്ടു നയിക്കാൻ കഴിയുന്ന ഒരു ഭദ്രാസനാധിപനെ മാത്രമേ അവിടേക്കയയ്ക്കാവൂ എന്ന് സിനഡ് മീറ്റിംഗിൽ ഞാൻ അഭ്യർത്ഥിച്ചിട്ടുണ്ട്. നിങ്ങൾ എല്ലാവരും ഇതിനായി പ്രാർത്ഥിക്കണമെന്നു ഞാൻ ഓർമ്മിപ്പിക്കുന്നു. ദൈവം നല്കിയ വലിയ ദാനങ്ങളിലൊന്നും ഞാൻ സ്വന്തമാക്കിയിട്ടില്ല. എല്ലാം സഭയുടേതാണ്. സഭയുടേത് സ്വന്തമാക്കുന്നവർക്ക് സമാധാനമോ സന്തോഷമോ ഉണ്ടാകില്ല. പിൻതലമുറപോലും അതിന്റെ ശിക്ഷാദോഷത്തിന് വിധേയരാകേണ്ടിവരും. അതൊക്കെ മറന്നിട്ടാണ് ബുദ്ധിമാന്മാരെന്ന് സ്വയം കരുതുന്ന ബുദ്ധിഹീനർ തെറ്റു ചെയ്യുന്നതെന്ന് അനേക കുടുംബത്തിന്റെ ചരിത്രം സാക്ഷിക്കുന്നു. ഇത് മനസ്സിലാക്കി എല്ലാവരും ഭദ്രാസനത്തിന്റെ സ്വത്തുക്കളുടെ പരിരക്ഷണത്തിൽ കരുതലുള്ളവരായിരിക്കണം എന്ന് നാം നിങ്ങളെ ഓർമ്മിപ്പിക്കുന്നു. ജീവിതാന്ത്യത്തിലേക്കുള്ള കാലങ്ങളായി ശേഷിക്കുന്ന ജീവിതത്തെ കാണാനും ദൈവം തന്റെ തെരഞ്ഞെടുക്കപ്പെട്ടിട്ടുള്ളവർക്ക് ഒരുക്കിയിരിക്കുന്ന ഭവനത്തിന് അർഹനായി അംഗീകരിക്കപ്പെടാനും എനിക്കുവേണ്ടി നിങ്ങളേവരും പ്രാർത്ഥിക്കണമെന്ന് അഭ്യർത്ഥിക്കുന്നു.

(ഒപ്പ്)

അനുസ്മരണം

ഫാ. ഷാജി മുകടിയിൽ

# സ്വർഗ്ഗത്തോളമെത്തുന്ന മനസ്സ്

കൽക്കട്ട ഭദ്രാസനത്തിലെ ബാഹ്യഭാരത ഇടവകകൾ മൂന്നെണ്ണമാണ്. അതിൽ മസ്ക്കറ്റ് മാർ ഗ്രീഗോറിയോസ് ഇടവകയ്ക്ക് അഭി. തിരുമേനിയോടുണ്ടായിരുന്ന സ്നേഹവും കരുതലും എടുത്തു പറയേണ്ടതുമാണ്. തിരുമേനിയുടെ പദ്ധതികൾക്ക് വേണ്ട ഒത്താശകൾ നൽകുന്നതിനൊപ്പം, പുതിയ പദ്ധതികൾ സമർപ്പിക്കുവാൻ കൂടി ഈ ഇടവകയ്ക്ക് കഴിഞ്ഞിട്ടുണ്ട്. ഈ വർഷത്തെ പരുമലപ്പെരുന്നാളിൽ തിരുമേനി ഉണ്ടായിരുന്നത് വലിയ സന്തോഷവുമായിരുന്നു. ഇടവകയുടെ ചരിത്രത്തിലെ മറക്കാനാവാത്ത ഒരു ദിനം കൂടിയായിരുന്നു പിന്നീട് വന്നത്.

വിദേശത്തു വച്ച് കാലം ചെയ്ത ആദ്യ ബിഷപ്പ് എന്ന നിലയിലാണ് പത്രമാധ്യമങ്ങൾ തേവോദോസ്യോസ് തിരുമേനിയെ മനസ്സിലാക്കിയിട്ടുള്ളത്. ഉത്തരഭാരതത്തിലെ അദ്ദേഹത്തിന്റെ പ്രേഷിത പ്രവർത്തനങ്ങൾക്ക് വേണ്ട വിലയിടുവാൻ ആർക്കും കഴിഞ്ഞിട്ടില്ല തന്നെ. ആ പ്രവർത്തനങ്ങളുടെ സ്രോതസ്സായി നിന്നിരുന്നത് ഈ വിദേശ ഇടവകകളും ഈ പശ്ചാത്തലത്തിൽ അഭി. തിരുമേനിയുടെ വിയോഗം സഭയിലെ ഒരു തിരുമേനി സ്വാഭാവികമായി കാലം ചെയ്തു എന്നതിനപ്പുറം ഭാരതത്തിലെ അഗതികളുടെ നഷ്ടം എന്നാണ് ഞങ്ങൾക്ക് അനുഭവപ്പെടുന്നത്.

പരീക്ഷീണനാണെങ്കിലും യാത്രകൾ കുറയ്ക്കുകയാണെന്ന് തുടരെ പറഞ്ഞിരുന്നെങ്കിലും ഇത്ര പെട്ടെന്നുള്ള ഒരു വിയോഗം ഞങ്ങൾക്കും ആഘാതമായിരുന്നു. ആശുപത്രിയിലെ ചേതനയറ്റ ശരീരം കണ്ട ഞങ്ങൾ തരിച്ചു നിന്നു. ആശുപത്രി മുഴുവൻ വിശ്വാസികളെക്കൊണ്ട് നിറഞ്ഞു. വിശദീകരണങ്ങളില്ലാത്ത അമ്പരപ്പുമായി ജനാവലി.

മസ്ക്കറ്റ് നഗരത്തിന് ഒരു പുതുമയായിരുന്നു ഒരു തിരുമേനിയുടെ നഗരി കാണിക്കൽ. ദേവാലയത്തോടും, അതിന്റെ പ്രാകാരങ്ങളോടും യാത്ര ചൊല്ലി ആ മഹായിടയൻ നടയൊഴിഞ്ഞു, ഭിലായിയുടെ ആശ്രമാന്തരീക്ഷത്തിലേക്ക്.

മാർ തേവോദോസിയോസിന്റെ മനുഷ്യസ്നേഹത്തിന്റെ മുഖം തിരിച്ചറിയാൻ കഴിഞ്ഞത് ഉത്തര ഭാരതത്തിനു മാത്രമാണ്. അദ്ദേഹം പരിലാളിച്ച ആയിരക്കണക്കിനു ഗ്രാമീണർക്ക് തങ്ങളുടെ 'ബഡാബാബ'യെ ഏതിരുട്ടിലും കണ്ടെത്താനാകും. സത്യത്തിൽ ഭിലായിക്കു നല്കേണ്ട പേര് 'സ്നേഹാശ്രമം' എന്നു തന്നെയാണ്. ഞാൻ മിഷന്റെ ചുമതലയിലിരിക്കുന്ന

## വിവാഹിതരായി



നെടുമാവ് സെന്റ് പോൾസ് ഓർത്തഡോക്സ് സുറിയാനി പള്ളിയിൽ വച്ച് കോട്ടയം ഭദ്രാസനാധിപൻ അഭിവന്ദ്യ ഗീവർഗീസ് മാർ ഈവാനിയോസ് തിരുമനസ്സിന്റെ കാർമികത്വത്തിൽ വിവാഹിതരായ വാഴൂർ ചുങ്കത്തിൽ പറമ്പിൽ പരേതനായ സി.ഇ. അലക്സാണ്ടറുടെ (ഫോറസ്റ്റ് മുൻ ഉദ്യോഗസ്ഥൻ) മകൻ **ഡെന്നി സി. അലക്സും** (എഡിറ്റോറിയൽ റിസർച്ച് ഡിവിഷൻ, മലയാള മനോരമ, കോട്ടയം) വെണ്ണിക്കുളം കരോട്ടുകോയിക്കൽ ഡോ. ജോയി തോമസിന്റെ മകൾ **മറിയം ജോയിയും**. (എം.ജി. എം.ഹൈസ്ക്കൂൾ പുതുപ്പാടി)



കവിത

ഫാ. റ്റി. എ. ഇടയാടി

# ബാബവരും. വരാതിരിക്കില്ല!

ഒരു കൊടും കാറ്റിന്റെ രൗദ്രം കയറുന്നോരാ
ചെറുവാതിലിൽ ചെറുമികൾ കാതോർത്തു നിന്നു.

പേറ്റുനോവിന്റെ നിലവിളികളിൽ ചെറുകല്ലുരസി
നാഭിബന്ധങ്ങളി-ലാരംപുല്ലുകൾ ചുറ്റിപ്പിണഞ്ഞു

മൺവിളക്കിന്റെ ചെറുതിരി താഴ്ത്തി ദായി
മെല്ലെ മൊഴിഞ്ഞു; ബാബ വരും മരുന്നുമായ്..

പഴകിയൊരെല്ലിൻ കൂടുമായ് ഏന്തിവലിഞ്ഞ വാർദ്ധക്യം
വഴികളിൽ കണ്ണുനട്ടു; ബാബ വരും വരാതിരിക്കില്ല

അസ്ഥികൾ പൂക്കുന്ന ബാല്യങ്ങൾ അമ്മതൻ നെഞ്ചിലൊട്ടി
കൊടിയ വിശപ്പിനവർ താരാട്ടുപാടി; 'ബാബവരും പശിയൊടുങ്ങും'

പകലറുതികളെ നിഴലുകളിലളന്നൊരാഗ്രാമമുഖ്യൻ
കൈവിരലുകളിൽ കാലമറിഞ്ഞു; ബാബ വരാതിരിക്കില്ല.

പാതി ചത്ത സ്വപ്നങ്ങളിൽ പദമൂന്നി നിവർന്ന
ചെറുസംഘങ്ങളുന്നിദ്രമായ്; ബാബ വരും പുതു സ്വപ്നങ്ങളുമായ്

നരവീണ ഇരുളിന്റെ ഇഴകളിൽ വെളിച്ചം
വിതറി സൗമ്യദീപമായ്; ബാബ വരും വരാതിരിക്കില്ല...



കാലത്തും തിരുമേനിയുടെ പ്രവർത്തന വ്യഗ്രത മനസ്സിലാക്കിയിട്ടുണ്ട്. വിശ്രമമില്ലാത്ത രാപകലുകൾ.

ഒരുദിവസത്തെപോലും ന്യൂസ് വാല്യൂവിലേക്ക് പോകാൻ തിരുമേനിക്കു കഴിഞ്ഞില്ലെങ്കിലും അദ്ദേഹം മരിക്കാതെ ജീവിക്കുകയാണ്. ഇടങ്കൈ ചെയ്യുന്നതു വലങ്കൈ അറിയരുതെന്ന് ആഗ്രഹിച്ചവന് ലഭിച്ച ഉചിതമായ അന്ത്യം.

ആരോടും പരിഭവമില്ലാത്ത അവസാനനിമിഷം വരെയും പരിമിതികളിലൊതുങ്ങിയ ഒരു വലിയ മനസ്സ് അതു തന്നെയായിരുന്നു അദ്ദേഹത്തിന്റെ സമ്പത്ത്. സ്വർഗ്ഗത്തോളമെത്തുന്ന വലിയ ഹൃദയം. ■

**LAND FOR SALE**
50 cents superb plain land located
(Near Revenue Tower)
at Mallappally-Kottayam Road,
Pathanamthitta Dist.
For Immediate Sale
Very excellent for residential purpose
Call { USA : 201-736-8767
India : 9447184163

# Our Prayerful Tributes



# MAR BASELIOS VIDHYA BHAVAN

**SHANTI NAGAR, VAISHALI NAGAR**
**BHILAI (C.G.)**

# കേട്ടറിവുകൾ

2005 ഫെബ്രുവരിയിലെ ഒരു പകൽ. കോർബാ എക്സ്പ്രസ്സ്. തിരുവല്ലയിൽ നിന്നോ മറ്റോ കയറിയ ഒരു മാർത്തോമ്മാക്കാരിയായ വീട്ടമ്മ സംസാരിച്ചു തുടങ്ങി. ഞങ്ങൾ ദുർഗ്ഗിലേക്ക് ആദ്യമായി പോകുകയാണെന്ന് അറിഞ്ഞ അവർ ദുർഗ്ഗിനെയും ഭിലായ് ആശ്രമത്തെയും പറ്റി വാചാലയായി. വളരെ നല്ല വാക്കുകളിലൂടെ... ഞങ്ങൾ തിരിഞ്ഞു നോക്കി. ചുവന്ന കുപ്പായമിട്ട് തിരുമേനി സ്ലീപ്പറിൽ കിടക്കുകയാണ്. ആ നിമിഷം വീട്ടമ്മ ഒരു വാചകം കൂടി പറഞ്ഞു.

"ഒരു മഹാ പുരുഷനാണ് ആ കിടക്കുന്നത്".

വിലയേറിയ സാക്ഷ്യം.

******

പാത്താമുട്ടം പള്ളിയിൽ ജസ്റ്റിസ് കെ. റ്റി. തോമസ് അനുസ്മരണ പ്രഭാഷണം നടത്തുന്നു. അദ്ദേഹം ഓർമ്മിച്ച ഒരു സംഭവം. ഒരു റെയിൽവേ സ്റ്റേഷനിൽ സാധാരണക്കാർക്കൊപ്പം ക്യൂവിൽ ഒരു തിരുമേനി നിൽക്കുന്നതു കണ്ടപ്പോൾ ഞാൻ ഓടിച്ചെന്നു. ജില്ലാ ജഡ്ജിയായിരുന്ന ഞാനും കുടുംബവും ഒരു യാത്രയ്ക്കൊരുങ്ങുകയായിരുന്നു. തിരുമേനിക്ക് ഫസ്റ്റ് ക്ലാസ്സ് ടിക്കറ്റ് പെട്ടന്ന് എടുത്തു കൊടുക്കുവാനായി ചെന്ന എന്നെ അതിന് അനുവദിച്ചില്ല. ഏറ്റവും താഴ്ന്ന ക്ലാസ്സിൽ യാത്ര ചെയ്യാനുള്ള തീരുമാനമാണ് തിരുമേനിയുടേതെന്ന് അറിഞ്ഞ ഞാൻ കാരണം തിരക്കി. എല്ലാ യാത്രകളിലും ഇങ്ങനെയാണെന്നും പള്ളിക്കാർ ഫസ്റ്റ് ക്ലാസ്സിനുള്ള തുക നൽകിയാലും, കുറഞ്ഞ ക്ലാസ്സിൽ യാത്ര ചെയ്ത് ബാക്കി തുക മിഷനുവേണ്ടി മിച്ചം പിടിക്കാനുമാണെന്ന് മറുപടി പറഞ്ഞു. ഞാൻ അതിശയിച്ചു പോയി! ഇങ്ങനെയും ഒരു ബിഷപ്പോ? തിരികെ നടക്കാൻ തുടങ്ങിയപ്പോൾ തിരുമേനിയുടെ പെട്ടിയെടുക്കുവാൻ ഞാൻ മകനോടു പറഞ്ഞു. തിരുമേനി സ്നേഹപൂർവ്വം വിലക്കി. ഇവിടെവച്ചു മാത്രമേ നിങ്ങൾക്കെന്നെ സഹായിക്കാൻ കഴിയൂ. ഇവിടം വിട്ടുകഴിഞ്ഞാൽ അവസാനം വരെ ഇത് ഞാൻ തന്നെ ചുമക്കേണ്ടതാണ്.

കോഴ വാങ്ങാത്ത തിരുമേനിയുടെ വിദ്യാഭ്യാസ നയങ്ങളെ മുക്തകണ്ഠം പ്രശംസിച്ച കെ. റ്റി. തോമസ് ഒടുവിൽ ഇങ്ങനെകൂടിപ്പറഞ്ഞു.

മറ്റു തിരുമേനിമാർ ക്ഷമിക്കുക, ജീവിച്ചിരുന്നപ്പോൾ തന്നെ വിശുദ്ധനായിരുന്നു അദ്ദേഹം.

****

കോർബ എക്സ്പ്രസ്സിന് നേരത്തെ ഇത്ര ദൂരമില്ലായിരുന്നത്രെ. അതിന്റെ ദൂരം കൂട്ടുവാൻ ജനങ്ങളുണ്ടാക്കിയ ജനകീയ പ്രക്ഷോഭ പ്രസ്ഥാനത്തിന്റെ ആസ്ഥാനം ഭിലായിയും അദ്ധ്യക്ഷൻ തിരുമേനിയുമായിരുന്നു.

****

എല്ലാം സഭയ്ക്കുവേണ്ടി നൽകിയ ആ കർമ്മയോഗിയെ വേദനിപ്പിച്ച ഒരു സംഭവം കൂടി. ഭിലായിൽ ഒരു മെഡിക്കൽ കോളജ് തുടങ്ങുവാനുള്ള നീക്കങ്ങൾക്കിടയിൽ സഭാ കേന്ദ്രത്തിന്റെ ചില രേഖകൾ വാങ്ങുവാൻ അഭി. തിരുമേനി നേരിട്ടെത്തി. പ്രധാനികളിൽ ചിലർ പിറുപിറുത്തു. ഇത് തിരുമേനിക്കു വേണ്ടിയോ സഭയ്ക്കുവേണ്ടിയോ? ഈ ചർച്ച സജീവവുമായി. തിരുമേനി ഇങ്ങനെ മറുപടി പറഞ്ഞു "ഞാൻ ആരുടേതാണ്, സഭയുടേത്. അപ്പോൾ എനിക്കുള്ളതെല്ലാം സഭയുടേതല്ലേ?" ജീവിതത്തിൽ ഒരു സമ്പാദ്യവും സ്വന്തം പേരിൽ കൂട്ടിയിട്ടില്ലാത്ത തിരുമേനി കടുത്ത മനോവിഷമത്തിലായി.

ആ പ്രോജക്ട് അദ്ദേഹം അവിടെ ഉപേക്ഷിച്ചു.

# ശ്ലീഹായുടെ പിൻഗാമി

–ഡോ. എം. എസ്. അലക്സാണ്ടർ
(മാനേ. കമ്മറ്റി മെമ്പർ)

"വൃദ്ധതയിലുമവർ തളിരിട്ടു തഴച്ചിടുമേ" എന്നുള്ള പാട്ടു തിരുമേനിയിൽ നിവൃത്തിയായിരിക്കുന്നു. 84 വയസായിട്ടും 48 വയസുകാരന്റെ ഊർജ്ജത്തോടെയാണു അദ്ദേഹം പ്രവർത്തിച്ചുകൊണ്ടിരുന്നത്. മാർതോമ്മാ ശ്ലീഹാ ഇൻഡ്യയിൽ വന്നപ്പോൾ പുതിയഭാഷയും പുതിയ കൾച്ചറും നേരിടേണ്ടി വന്നിരുന്നു. പണ്ടു രാജാക്കന്മാർക്കു പകരം ഇക്കാലത്തു നാട്ടു പ്രമാണിമാരും രാഷ്ട്രീയ നേതാക്കന്മാരും ഭരണകർത്താക്കളും അദ്ദേഹത്തിന്റെ സേവനം മനസിലാക്കാൻ തുടങ്ങി. ഇൻഡ്യൻ പ്രസിഡന്റും, പ്രധാനമന്ത്രിമാരും, സംസ്ഥാന മന്ത്രിമാരും അദ്ദേഹത്തെ സ്വീകരിക്കാൻ തുടങ്ങി. മാർതോമാ ശ്ലീഹായുടെ സാക്ഷാൽ പിൻഗാമി.

സ്വന്തമായി അദ്ദേഹം ഒന്നും തന്നെ സമ്പാദിച്ചിട്ടുണ്ടായിരുന്നില്ല. നേടിയതെല്ലാം സ്വന്തം ഭദ്രാസനത്തിൽ കൂടി കാതോലിക്കാ ബാവാ തിരുമേനിയെ ഏൽപ്പിക്കുകയാണു ചെയ്തത്.

പുലിക്കോട്ടിൽ ദീവന്നാസിയോസ് തിരുമേനി പഴയ സെമിനാരി തുടങ്ങിയതുപോലെ തന്നെയാണു തേവോദോസിയോസ് തിരുമേനി നാഗ്പ്പൂരിൽ സഭക്കുവേണ്ടി ഒരു സെമിനാരി തുടങ്ങിയത്. വിദ്യാർത്ഥികളുടെയോ, അദ്ധ്യാപകരുടെയോ കയ്യിൽ നിന്നും യാതൊരു തലവരിയും വാങ്ങാതെതന്നെ എങ്ങിനെ ഇങ്ങനത്തെ സ്ഥാപനങ്ങൾ നടത്താമെന്നു അദ്ദേഹം നമ്മെ പഠിപ്പിക്കുന്നു.

മാടപ്രാവിന്റെ ശുദ്ധിയും നിർമ്മലതയുമുള്ള അദ്ദേഹത്തിന്റെ ഹൃദയത്തിൽ പരിശുദ്ധ റൂഹാ എന്നും ആവസിച്ചിരുന്നു, അദ്ദേഹത്തെ വഴി നടത്തിയിരുന്നു. ദൈവ ചൈതന്യമുള്ള ഒരു മെത്രാച്ചനായിരുന്നു തേവോദോസിയോസ്. സ്വന്തം ഗുരുവായിരുന്ന ദിവംഗതനായ വ. ദി.ശ്രീ. എം.സി. കുറിയാക്കോസ് റമ്പാച്ചനിൽ നിന്നും പഠിച്ചിരുന്ന കാര്യങ്ങൾ ആണ് സ്വന്തം ജീവാവസാനം വരെ അദ്ദേഹത്തെ വഴി നടത്തി കൊണ്ടിരുന്നതു എന്നു പലപ്പോഴും എന്നോടു പറഞ്ഞിട്ടുണ്ട്.

# അഭിവന്ദ്യ തിരുമനസ്സിലെ
# പാവനസ്മരണയ്ക്കു മുമ്പിൽ
# ആദരാഞ്ജലികൾ



## PARUMALA MAR GREGORIOS MEMORIAL CHARITABLE SOCIETY OF THE KUWAIT ORTHODOX PARISH,

**PARUMALA**

**REG. NO. A-563/86**

# ജീവനും രക്ഷയും

നമ്മുടെ കർത്താവ് മനുഷ്യാവതാരം എടുത്തത് ലോകത്തിനു ജീവനും രക്ഷയും നൽകുവാൻ ആയിട്ടാണ്. താൻ സർവ്വശക്തനായിരുന്നിട്ടു സ്വർഗ്ഗത്തിൽ ഇരുന്നു കൊണ്ടല്ല മനുഷ്യനു ജീവനും രക്ഷയും നല്കിയത്. പിന്നെയോ ഭൂമിയിൽ ആദാമിന്റെ പുത്രനായി വന്നു നീതിനിവൃത്തിച്ചിട്ടാണ്.

ആദാം പാപം ചെയ്തു. അവൻ തള്ളപ്പെട്ടു. ആദാമിന്റെ കടം വീട്ടേണ്ട ചുമതല അവന്റെ പുത്രനാണ്. ദൈവമോ മാലാഖമാരോ മറ്റാരെങ്കിലുമോ അല്ല. പിതാവിന്റെ കടം വീട്ടേണ്ട ചുമതല അവന്റെ പുത്രനാണല്ലോ ഉള്ളത്. ആദാമിന്റെ കടം വീട്ടാൻ അവന്റെ പുത്രന്മാരിൽ ആർക്കും കഴിവില്ലായിരുന്നു. "തിരിച്ചറിഞ്ഞ ദൈവത്തെ അന്വേഷിക്കുന്ന നീതിമാൻ ഉണ്ടോ എന്നു കാണ്മാൻ ദൈവം സ്വർഗ്ഗത്തിൽ നിന്നു മനുഷ്യപുത്രന്മാരെ നോക്കുന്നു. എല്ലാവരും പിൻവാങ്ങി ഒരുപോലെ കൊള്ളരുതാത്തവരായിത്തീർന്നു. നന്മ ചെയ്യുന്നവനില്ല ഒരുത്തൻപോലുമില്ല." എന്നു സങ്കീർത്തനക്കാരൻ പറയുന്നു (സങ്കീ. 53:2–4) വീണുപോയ ആദാമിനോടും അവന്റെ സന്തതികളായ നശിച്ചുപോകുന്ന മനുഷ്യവർഗ്ഗത്തോടുമുള്ള അതിരറ്റ അനുകമ്പയും സ്നേഹവും മൂലം ദൈവപുത്രൻ തന്നെ ആദാമിന്റെ പുത്രനായി ജനിക്കുകയും ആദാമിനും സന്തതികൾക്കും പാപപരിഹാരവും ജീവനും രക്ഷയും സമ്പാദിച്ചുകൊടുക്കുകയും ചെയ്തു. ഈ ജീവൻ മനുഷ്യവർഗ്ഗത്തിനു മുഴുവനായി താൻ നേടിത്തന്നിട്ടുള്ളതാണ്.

നമ്മുടെ കർത്താവ് ഈ പാപപരിഹാരമുണ്ടാക്കിയത് ഈ ലോകത്തിൽ വച്ചാണ്. പാപപരിഹാരത്തിന്റെ കാര്യാലയം–ആഫീസ് –ഈ ലോകത്തിൽ താൻ സ്ഥാപിച്ചു. തന്റെ അപ്പോസ്തോലന്മാർക്കും പിൻഗാമികൾക്കും ഈ അധികാരം നൽകി. ലോകാവസാനത്തോളവും ഈ അധികാരം നിലനിൽക്കത്തക്കവണ്ണം താൻ തന്റെ സ്ഥാനാപതികളെ ആക്കിവച്ചിരിക്കുന്നു. നമ്മുടെ കർത്താവ് ഈ ലോകത്തിൽ വന്നതെന്തിനാണെന്ന് താൻ തന്നെ കൽപിച്ചിരിക്കുന്നു. നമുക്കു ജീവൻ നൽകുവാനും സമൃദ്ധിയായി ജീവൻ നൽകുവാനുമായിട്ടാണ്.

യേശുക്രിസ്തുവിൽ വിശ്വസിച്ചാൽ മാത്രം മതി രക്ഷ ലഭിക്കുവാൻ എന്നു ചിലർ പഠിപ്പിക്കുകയും ചെയ്യുന്നുണ്ട്. അപ്രകാരം മാത്രമല്ലെന്നു മനസ്സിലാക്കുക (യോഹ. 6:53–54). യേശുക്രിസ്തു ദൈവമാണെന്നും ദൈവത്തിന്റെ പുത്രനാണെന്നും പിശാചുക്കൾ പോലും വിറച്ചുകൊണ്ടു വിശ്വസിക്കുന്നു. ആ വിശ്വാസംകൊണ്ടു എന്തു പ്രയോജനമാണ്?

സമൃദ്ധിയായി ജീവൻ മൂലം കർത്താവിന്റെ മാതാക്കളും, സഹോദരീസഹോദരന്മാരും ആകുന്നതിനു താൻ നമുക്കു അവകാശം നൽകി. ദൈവേഷ്ടം ചെയ്യുന്നവർക്കാണ് ഈ അവകാശമുള്ളത്.

**– പ. ബസ്സേലിയോസ് ഗീവർഗ്ഗീസ് ദ്വിതീയൻ**
**(മലങ്കരസഭ, 1961 നവംബർ)**



# സൺഡേസ്ക്കൂൾ വാർത്തകൾ




**ഫാ. ഡോ. ഒ. തോമസ്**
**(ഡയറക്ടർ ജനറൽ)**

**ആദരാഞ്ജലി:** സഭയിലെ സീനിയർ മെത്രാപ്പോലീത്താ യും, കൽക്കട്ട, ഭദ്രാസനാധിപനും ഉത്തര ഭാരതമിഷനുവേണ്ടി ത്യാഗനിർഭരവുമായ ജീവിതം നയിച്ചതുമായ അഭിവന്ദ്യ തേവോദോസ്യോസ് തിരുമേനിയുടെ പാവനസ്മരണയ്ക്കു മുൻപിൽ സൺഡേസ്ക്കൂൾ അസ്സോസിയേഷന്റെ ആദരാഞ്ജ ലികൾ. 2007-ലെ ജീവകാരുണ്യ ഫണ്ടിൽ നിന്നും 2 ലക്ഷം രൂപ അദ്ദേഹം ആരംഭിച്ച ബഗ്ദോണാ അഭയനികേതനുവേണ്ടി വളരെ സന്തോഷത്തോടും കൃതജ്ഞതയോടും കൂടി കഴിഞ്ഞ വാർഷിക സമ്മേളനത്തിൽ അദ്ദേഹം ഏറ്റുവാങ്ങിയത് എല്ലാ വരും ഓർക്കുന്നുണ്ടായിരിക്കുമല്ലോ. ഭാരതത്തിലെ അവിക സിത ഗ്രാമങ്ങൾക്കുവേണ്ടി തിരുമേനി തുടങ്ങിവച്ച പ്രവർത്ത നങ്ങൾ "ഗ്രാമങ്ങളിലെ സൂര്യോദയം" എന്ന ഡോക്യുമെന്ററി യിൽ ഉൾക്കൊള്ളിച്ചിട്ടുണ്ട്. എല്ലാ സൺഡേസ്ക്കൂളിലും ഒരു ദിവസം അതു പ്രദർശിപ്പിക്കുന്നതു നന്നായിരിക്കും.

**മത്സരപരീക്ഷകൾ:** ഡിസം. 29 ശനിയാഴ്ച രാവിലെ 10 മുതൽ 12 വരെ 5 മുതൽ 9 വരെ ക്ലാസ്സിലെയും, 10, 12 ക്ലാസ്സിലെ ഫസ്റ്റ് പേപ്പറിന്റെ പരീക്ഷകളും നടക്കും. ഉച്ചക ഴിഞ്ഞ് 2 മുതൽ 4 വരെ 10, 12 ക്ലാസ്സിലെ സെക്കന്റ് പേപ്പ റിന്റെ പരീക്ഷയുമാണ് ക്രമീകരിച്ചിരിക്കുന്നത്. 5-9 വരെ ക്ലാസ്സുകളിൽ 60% .-ൽ കൂടുതൽ മാർക്കു വാങ്ങിയവരെ മാത്രമേ (ഒന്നും രണ്ടും സ്ഥാനികൾ) മത്സര പരീക്ഷകൾക്കു അയയ്ക്കാവൂ എന്ന് വീണ്ടും ഓർമ്മിപ്പിക്കുന്നു. ഫസ്റ്റ് വാങ്ങി യാലും 60% മാർക്കു കിട്ടാത്തവർ മത്സര പരീക്ഷയിൽ പങ്കെ ടുക്കാൻ അർഹതയുള്ളവരല്ല.

**പുതുവർഷം:** 2008 ജനുവരി 6-നാണ് നമ്മുടെ പുതിയ സ്ക്കൂൾ വർഷം ആരംഭിക്കുന്നത്. അന്ന് ദനഹാപ്പെരുന്നാൾ ആണെങ്കിലും അന്നു തന്നെ സൺഡേസ്ക്കൂൾ ആരംഭിക്കണം.

'ഉദയം' എന്ന വാക്ക് അന്വർത്ഥമാകത്തക്കവിധം പുതിയ വർഷം ഇടവകയിലെ എല്ലാക്കുട്ടികളെയും സൺഡേസ്ക്കൂളിൽ അയയ്ക്കണം. അദ്ധ്യാപക രക്ഷകർത്തൃ സമിതികൾ: ചില സൺഡേസ്ക്കൂളുകളിൽ ഇങ്ങനെ സമിതികൾ ആരംഭിച്ച തായി അറിയാൻ കഴിഞ്ഞു. വളരെ ശ്ലാഘനീയമായ ഒരു കാൽവെയ്പാണ്. ഔപചാരികതയുടെയോ ഭരണഘടനയു ടെയോ പിൻബലമൊന്നുമില്ലാതെ പ്രാർത്ഥനാപൂർവ്വം കൂടുന്ന ഇത്തരം സമിതികൾക്ക് ഒട്ടേറെ കാര്യങ്ങൾ ചെയ്യാനാവും. അധാർമ്മികതയിലേക്കും വിശ്വാസ വൈകല്യങ്ങളിലേക്കും നമ്മുടെ കുട്ടികൾ വഴുതി പോകാതിരിക്കാൻ ഇത്തരം സമി തികൾക്കു ക്രിയാത്മകമായി പ്രവർത്തിക്കാനാവും.

**പ്രതിഭാ, പ്രവീൺ, വിജ്ഞാനി തെരഞ്ഞെടുപ്പു മത്സരം:** ജനുവരി 12-ാം തീയതി ശനിയാഴ്ച 10 മണിക്ക് കേന്ദ്ര ഓഫീ സിൽ വച്ച് ഈ സ്ഥാനത്തേക്കുള്ളവരെ തെരഞ്ഞെടുക്കുന്ന തിനുള്ള മത്സരങ്ങൾ നടത്തപ്പെടുന്നതാണ്. അതേപ്പറ്റി നില വിലുള്ള നിയമങ്ങൾ തന്നെ പിൻതുടരുന്നതായിരിക്കും.

**ജീവകാരുണ്യദിനം:** പതിവുപോലെ ജനുവരിയിലെ മൂന്നാം ഞായറാഴ്ച 20 ജീവകാരുണ്യദിനമായി എല്ലാ സൺഡേസ്ക്കൂളുകളും ആചരിക്കേണ്ടതാണ്. ഡിസം. 1-നു കൂടുന്ന എക്സിക്യൂട്ടീവ് കമ്മിറ്റി ഈ വർഷത്തെ സഹായ ധനം നൽകുന്ന പദ്ധതി തെരഞ്ഞെടുക്കുന്നതായിരിക്കും.

ഭദ്രാസന വൈസ് പ്രസിഡന്റ്, ഡിസ്ട്രിക്ട് പ്രസിഡന്റു മാർ: പരിശുദ്ധ സുന്നഹദോസ് പാസ്സാക്കിയിരിക്കുന്ന സൺഡേസ്ക്കൂളിന്റെ ഭരണഘടനയിൽ ഇങ്ങനെ ഒരു ഭരണ ക്രമീകരണം ഇല്ലെങ്കിലും, അതതു ഭദ്രാസനങ്ങളിലെ മെത്രാ പ്പോലീത്താമാർക്ക് ഇക്കാര്യത്തിൽ യുക്തമായ തീരുമാനങ്ങൾ എടുക്കാവുന്നതാണ്. ഏതായാലും വൈദികരുടെ സഹകരണം എല്ലാതലത്തിലും കൂടുതൽ ലഭിക്കത്തക്കവിധം പത്യേക ശ്രദ്ധ വെക്കേണ്ടതാണ്.

**ക്രിസ്തുമസ്സും പുതുവത്സരവും:** ഒരിക്കൽകൂടി കർത്താ വിന്റെ രക്ഷാകരമായ ജനനപ്പെരുന്നാൾ കൊണ്ടാടുവാൻ നാം ഒരുങ്ങുകയാണല്ലോ. നോമ്പു നോറ്റ് ക്രിസ്തുമസ്സിനെ എതി രേൽക്കുവാൻ കുട്ടികളെ പരിശീലിപ്പിക്കണം. സന്തോഷവും, സമാധാനവും, ഐശ്വര്യം നിറഞ്ഞ ക്രിസ്തുമസ്സും പുതുവ ത്സരവും എല്ലാവർക്കും ആശംസിക്കുന്നു. ■

## കെസിയ തങ്കം മാത്യു, അടുതല
**(02-02-1993 - 10-12-2002)**



"നിന്റെ മഹത്വമുദിക്കുന്നാൾ
നിൽക്കണമിവൾ വലഭാഗത്തിൽ"

*പ്രാർത്ഥനയോടെ,*

പപ്പ, അമ്മ, ജമീമ അന്ന മാത്യു (ചേച്ചി)
'KEZIA, SRA I.B.,
വട്ടിയൂർക്കാവ്, തിരുവനന്തപുരം

# BIBLE STUDY 55




ജോഷി ബി. ജോൺ, മണപ്പള്ളി

| 1 | | | | | 2 | | 3 | | 4 |
|---|---|---|---|---|---|---|---|---|---|
| | 5 | | 6 | 7 | | 8 | | 9 | |
| 10 | | | | | | | 11 | | |
| | | 12 | | | 13 | | 14 | | |
| | | | 15 | | | | 16 | | |
| 17 | | | 18 | | | | 19 | | 20 |
| | | | 21 | 22 | | | 23 | 24 | |
| | 25 | | | | | 26 | | | |
| | | 27 | | 28 | | | | | |
| 29 | | | | 30 | | | 31 | | |

## വലത്തോട്ട്

1. അൽപബുദ്ധിയെ ജ്ഞാനിയാക്കുന്നത്; ഇത് വിശ്വാസ്യമാകുന്നു (5, 2)
3. യിസ്ഹാക്കിനെ ബലിയർപ്പിക്കാൻ കൊണ്ടുപോയ ദേശം (3)
5. ബിംബങ്ങൾ നിറഞ്ഞിരുന്ന പട്ടണം (3)
7. കൈസര്യയിലെ ഒരു പട്ടാള ഗ്രൂപ്പ് (4)
10. കനാന്റെ ആദ്യ ജാതൻ (3)
11. ശംഗറിന്റെ പിതാവ് (3)
13. എലെയാസരിന്റെ അനുജൻ (4)
14. ബേഥാന്യ സഹോദരിമാരിൽ മൂത്തവൾ (3)
15. യിസ്രായേൽ രാജാവ് സെഖര്യാവിനെ കൊന്ന ശല്ലൂമിന്റെ പിതാവ് (3)
16. ശലോമോന്റെ പുരോഹിതനും സ്നേഹിതനുമായിരുന്നവൻ (3)
17. (യഹോവയുടെ) 'സഹായം' എന്നർത്ഥം (3)
18. ഫെലിസ്ത്യർ ശൗലിനെ കൊന്ന പർവതം (4)
19. ഓബേദിന്റെ മക്കളിൽ പ്രമുഖൻ (3)
22. മിസ്രയീമിൽ നായിച്ച വരാതിരുന്ന ദേശം (3)
25. "വെന്തു കിടക്കുന്ന ചണ്ടിക്കൂമ്പാരങ്ങളിൽ നിന്ന് അവർ കല്ല് ജീവിപ്പിക്കുമോ?" ചോദിച്ചതാര്? (5)
26. തെക്കോവക്കാരനായ പ്രവാചകൻ (3)
27. കനാൻദേശം ഒറ്റു നോക്കാൻ മോശെ അയച്ച നഫ്താലി ഗോത്രക്കാരൻ (3)
28. ഹോര്യനായ സേയീരിന്റെ മകൻ ഏസെരിന്റെ ആദ്യ ജാതൻ (4)
29. 'ഓട്ടുനുറുക്ക്' എന്നർത്ഥം; ബെൻ-ഹിന്നോം താഴ്വരയിലേക്കുള്ള വാതിൽ (4)
30. 'പ്രവൃത്തികളുടെ' രചയിതാവ് (3)
31. 'കാവൽമാടം' എന്നർഥം (3)

## താഴോട്ട്

1. യെഹോശാഫാത്ത് ആലോചന ചോദിച്ചപ്പോൾ, ആത്മാവു ലഭിച്ച ലേവ്യൻ (5)
2. "എന്നെ വിട്ടുപോകൂ" ആര്? (3)
4. നോഹയുടെ ഇളയ മകൻ (3)
5. വിരലുകൾ മുറിച്ചു ബദ്ധനാക്കി യരുശലേമിൽ കൊണ്ടുവന്ന ശേഷം മരിച്ച കനാന്യ രാജാവ് (6)
6. ശൗലിനെ ഭയന്ന് ദാവീദും ശമുവേലും ചെന്നു പാർത്ത സ്ഥലം (3)
7. ഫിലിപ്പോസ് ഇടപ്രഭുവായിരുന്ന പ്രവിശ്യകളിലൊന്ന് (3)
8. യഹോവ കൊല്ലുന്ന വക്ര സർപ്പം (4)
9. അമ്രാഫെലിന്റെ രാജ്യം (3)
11. "യിശായിപുത്രാ സമാധാനം; ഞങ്ങൾ നിനക്കുള്ളവർ" പാടിയതാര്? (4)
12. 'വിഭജിക്കപ്പെട്ടത്' എന്ന് അർഥം, കൈപ്പത്തി മാത്രം പുറപ്പെട്ടുവന്ന് എഴുതിയത് (5)
13. ശൗലിന്റെ പിൻഗാമിയായ മകൻ (5)
17. മനശെയ്ക്ക് ഓഹരി കിട്ടിയ ദേശത്തിന്റെ അതിര് (5)
20. 'അസ്ഥിബലമുള്ള കഴുത' (4)
21. ഗിദെയോൻ കൊന്ന മിദ്യാന്യ രാജാക്കന്മാരിൽ ഒരാൾ (3)
23. അപ്പൊസ്തോലന്മാർ ആദ്യം കൈവെയ്പു നൽകിയ ഏഴുപേരിൽ അഞ്ചാമൻ (3)
24. ഹെരോദാരാജാവിന്റെ പള്ളിയറക്കാരൻ (4)
25. കനാൻദേശം ഒറ്റുനോക്കാൻ പോയ ശമ്മൂവയുടെ പിതാവ് (3)
26. യെഹൂദാരാജാവായ യോഥാമിന്റെ മകൻ (3)

### പദപ്രശ്നം–53 (ശരിയുത്തരം അയച്ചവർ)

**വിജയി: 1. നിഖിൽ ജി. ജോൺ, .സെ. ജോർജ് ഇടവക, പറന്തൽ, ചെങ്ങന്നൂർ ഭദ്രാസനം**

2. സൂസമ്മ തങ്കൻ ഭാണ്ഡൂപ്; 3. സൂസമ്മ ചാക്കോ, കുടശ്ശനാട്; 4. സൂസമ്മ മാത്യു, നാരങ്ങാനം; 5. സൂസമ്മ രാജൻ, കൊൽക്കത്ത; 6. ഏലിയാമ്മ സഖറിയ, കൊൽക്കത്ത; 7. ഏലിയാമ്മ ജോർജ്, ആവണീശ്വരം; 8. ഏലിയാമ്മ പൗലോസ്, ചെല്ലങ്കോട്; 9. ഏലിയാമ്മ വർഗീസ്, ഉദയ്പൂർ; 10. ഏലിയാമ്മ ഗീവർ, കുന്നംകുളം ; 11. ഏലിയാമ്മ വർഗീസ്, ബാംഗ്ലൂർ; 12. ഏലിയാമ്മ ജോർജ്, മീരാറോഡ്; 13. ഏലിയാമ്മ തോമസ്, നിരണം; 14. ഏലിയാമ്മ ജോർജ്, കുറിച്ചി പള്ളി; 15. ഏലിയാമ്മ ഐസക്, പുത്തൂർ; 16. ഏലമ്മ എബ്രഹാം, കളമശേരി; 17. ആലീസ് എബ്രഹാം, കോയമ്പത്തൂർ; 18. ആലീസ് വർഗീസ്, ചമ്പക്കര; 19. ആലീസ് ഫിലിപ്പ്, മേലുകാവ്; 20. എലിസബത്ത് തമ്പി, കൊച്ചി; 21. ശോശാമ്മ തോമസ്, കൈതക്കോട്; 22. ശോശാമ്മ എബ്രഹാം, ചെറിയനാട്; 23. സാറാമ്മ വർഗീസ്, നിരണം; 24. സാറാമ്മ തമ്പി, കോയമ്പത്തൂർ; 25. മറിയാമ്മ വർഗീസ്, ദുൻഗർപൂർ; 26. മറിയാമ്മ സാമുവൽ, വട്ടക്കുന്ന്; 27. മറിയാമ്മ വർഗീസ്, ആനിക്കാട്; 28.പൊന്നമ്മ ജോർജ്, പന്തളം; 29. പൊന്നമ്മ ജോയി, കറ്റാനം; 30. മേരിക്കുട്ടി, കുര്യാക്കോസ്, ഭാണ്ഡൂപ്; 31. മേരിക്കുട്ടി അലക്സാണ്ടർ, തിരു; 32. അമ്മിണി മാത്യു, ഭോപാൽ; 33. അമ്മിണി സഖറിയ, പഴഞ്ഞി; 34. വി. എ. തോമസ്, കറ്റാനം; 35. റിങ്കു റെയ്ചൽ, നങ്ങ്യാർകുളങ്കര; 36. ജിബിത വർഗീസ്, ഉദയ്പൂർ; 37. ലൗലി കോശി, ഊന്നുകൽ; 38. രോഹിത് സക്കറിയ, ഇരവിപേരൂർ; 39. ജാൻസി ജോർജ്, കിളിമംഗലം; 40. ചിന്നമ്മ ജോൺ, തിരു; 41. ടി. സി. മാത്തപ്പൻ, കുന്നംകുളം; 42. ഓമന ചാക്കോ, നിരണം; 43. മോളി മാത്യു, നാരങ്ങാനം; 44. കെ. കെ. എബ്രഹാം, പനയമ്പാല; 45. തങ്കമ്മ എബ്രഹാം, കോടുകുളഞ്ഞി; 46. റെയ്ചൽ മത്തായിക്കുട്ടി, പുതുശേരി; 47. കുഞ്ഞുമോൾ ജോർജ്, കാർത്തികപ്പള്ളി; 48. കുമാരി ചാക്കോ, തിരു; 49. ഷൈനി തോമസ്, ഇൻഡോർ; 50. റാഹേലമ്മ തോമസ്, തുവയൂർ; 51. എ. കെ. വർഗീസ്, മാവേലിക്കര; 52. രഞ്ജിനി റജി, കളമശേരി; 53. ഷിജി റോമി, തട്ടയിൽ

(പദപ്രശ്നം – 51-ന്റെ വിജയി: ഏകാസ് കുഞ്ഞുമോൻ കട്ടച്ചിറ സെന്റ് മേരീസ് ഇടവക, മാവേലിക്കര മെത്രാസനം എന്നു തിരുത്തി വായിക്കുക)

(അഭിപ്രായങ്ങളും സംശയങ്ങളും അറിയിക്കുക: ഫോൺ: 9447453123)
(e-mail: joshibjohn@hotmail.com)

ഉത്തരങ്ങൾ അയയ്ക്കേണ്ട വിലാസം
ജോഷി ബി. ജോൺ മണപ്പള്ളി
S.R.P. മാർക്കറ്റ് പി.ഒ.
കൊല്ലം ജില്ല–690538

ഉത്തരങ്ങൾ അയയ്ക്കേണ്ട അവസാന തീയതി : 10-01-2008

### പദപ്രശ്നം – 53, ശരിയുത്തരം

| അ | മ്മീ | നാ | ദാ | ബ് | ഊ | ക | ച്ച | ഫാ | വ് |
|---|---|---|---|---|---|---|---|---|---|
| ബീ | അ | മ | ദ്വാ | വ് | ഥാ | ജ്ജ | ബി | ലെ | യാം |
| ശ | ദ്ര | ക് | വേ | അ | മാ | സാ | ഷി | ഗ് | ക്രി |
| ഗ് | മേ | പ | ശ് | ഹൂ | ർ | ക്ഷ്യം | ത്രാ | ഊ | സ് |
| ക്കി | ലെ | യാ | ബ് | സ് | യ | നാ | ൻ | ർ | ഫെ |
| ശ്ല | ക് | രാ | മ | ത്ത് | മി | സ് | പ | ത്തോ | സ് |
| ത്ത് | ഗി | ബെ | യോ | ൻ | തെ | മാ | ർ | ത്ത | അ |
| ദി | ദൂ | ഥൂ | ൻ | തെ | ദാ | നീ | യേ | ൽ | ബ |
| യാ | ദാ | ബെ | സ്റ്റൂ | ക്കോ | ത്ത് | സാ | മെ | ഗി | ദ്രോ |
| രീം | യി | ൽ | ഏ | വ | ൻ | ശേ | ലി | ഷോ | ൻ |

ഉത്തരമയയ്ക്കാൻ മാസിക കീറരുത്. കാർഡിലോ, ഇൻലൻഡിലോ കളം വരച്ച് അയച്ചാൽ മതിയാകും.

## *For Favours Received*









Bruce & Jani — Aleyamma Alexander — ഒരു വിശ്വാസി, കൊറ്റനാട് — Jose & Family Kulanada









കുഞ്ഞമ്മ ഡാനിയേൽ — സുനി വർഗീസ് കുട്ടംപേരൂർ — ലീലാമ്മ നിരണം — രാജൻ, റോസമ്മ, സീന, സുനു - ഇലന്തൂർ — കുഞ്ഞമ്മ മാത്യുസ് കിടങ്ങന്നൂർ — ഒരു വിശ്വാസി









M. K. Saramma — Rachalamma Philip Plammoottil — K. V. Mathew, Kozhencherry

# ഗിവ്സൈറ്റ് / ഗിവ് ലൈഫ് പ്രോജക്ട്

***സെന്റ് ഗ്രീഗോറിയോസ് മിഷൻ ഹോസ്പിറ്റൽ, പരുമല, മാന്നാർ. പിൻ 689 626, ഫോൺ: 0479 – 312266, 312465***

***ഗിവ്സൈറ്റ് പ്രോജക്ട്***

പരുമല സെന്റ് ഗ്രീഗോറിയോസ് മിഷൻ ആശുപത്രിയിലെ നേത്രചികിത്സ വിഭാഗവുമായി ബന്ധപ്പെട്ട് ആരംഭിച്ചതാണ് 'Give Sight Project'.

സന്മനസ്സുള്ള ആർക്കും 'Give Sight Project'-ൽ 1000/- (ആയിരം രൂപ) നല്കി അംഗമാകാം. ഇൻട്രാ ഓക്കുലർ ലെൻസ് (IOL) വച്ചുള്ള നൂതന ശസ്ത്രക്രിയ, പദ്ധതിയിൽ അംഗങ്ങളാകുന്നവരുടെ പേരിൽ ഒരു പാവപ്പെട്ട അന്ധന് ഞങ്ങൾ ചെയ്തുകൊടുക്കും. ഓപ്പറേഷൻ സംബന്ധിച്ച് വരുന്ന മറ്റ് ചിലവുകൾ ആശുപത്രി വഹിക്കും. നിങ്ങളുടെ സഹായത്താൽ കാഴ്ച ലഭിച്ച രോഗിയെ സംബന്ധിച്ച വിവരങ്ങൾ യഥാവസരം നിങ്ങളെ അറിയിക്കുന്നതാണ്.

**നേത്രചികിത്സാക്യാമ്പ്:** ക്രിസ്റ്റഫൽ ബ്ലൈൻഡൻ മിഷൻ, ജർമ്മനിയുടെ സഹായത്താൽ എല്ലാ വ്യാഴാഴ്ചകളിലും സൗജന്യ നേത്രചികിത്സാക്യാമ്പുകൾ ആശുപത്രിയുടെ ആഭിമുഖ്യത്തിൽ നടത്തിവരുന്നുണ്ട്. താല്പര്യമുള്ളവർ നേത്ര ചികിത്സാവിഭാഗവുമായി ബന്ധപ്പെട്ടാൽ സൗജന്യ നേത്രചികിത്സാക്യാമ്പുകൾ നടത്തികൊടുക്കുന്നതാണ്.

***ഗിവ് ലൈഫ് പ്രോജക്ട്:***

പരുമല സെന്റ് ഗ്രീഗോറിയോസ് ആശുപത്രിയോട് ചേർന്ന് ഒരു അത്യാധുനിക ലഹരിവിമുക്ത ചികിത്സാകേന്ദ്രം കൂടി ആരംഭിച്ചിട്ടുണ്ട്. ലഹരി വസ്തുക്കൾക്ക് അടിമപ്പെടുക എന്നുള്ളത് ശാരീരികവും മാനസികവുമായ രോഗമാണ്. വിദഗ്ദ്ധചികിത്സയും കൗൺസലിംഗുംകൊണ്ട് ഈ രോഗത്തെ നിയന്ത്രണവിധേയമാക്കാവുന്നതാണ്. ലഹരിക്കടിമയായ ഒരാൾ രക്ഷനേടുമ്പോൾ ഒരു തലമുറയാണ് നന്നാവുന്നത്. ആസക്തി മൂലം സാമ്പത്തികമായി തകർന്ന ഒരാൾക്ക് ആശുപത്രിയിലെ ചികിത്സ ചിലവുകൾ വഹിക്കുവാൻ പ്രയാസമുണ്ട്.

തകർന്ന കുടുംബങ്ങളെ നേർവഴിക്ക് നടത്തുവാനുള്ള ഞങ്ങളുടെ പ്രയത്നത്തിൽ താങ്കൾക്കും പങ്കാളിയാകാം. ലഹരി വിമുക്ത ചികിത്സയ്ക്ക്, രണ്ടാഴ്ചത്തെ ആശുപത്രിയിൽ കിടത്തിയുള്ള ചികിത്സയ്ക്കും മറ്റുമായിഏകദേശം 2500/- രൂപ ചിലവുവരും. സൈക്കോതെറാപ്പി കൗൺസലിംഗ് തുടങ്ങിയ മേഖലകളിൽ പ്രഗത്ഭരായ മനോരോഗ-മനഃശാസ്ത്ര വിദഗ്ദ്ധരുടെ സേവനം ഈ സെന്ററിൽ ലഭ്യമാണ്.

**M.O. / D.D. / Cheque to Give Sight / Give Life Project C/o. Executive Officer, St. Gregorios Hospital, Parumala - 689626**




# ഞായർദിന ചിന്തകൾ

ഫാ. അലക്സ് ഡാനിയേൽ,
നാഗ്പ്പൂർ സെമിനാരി

## യോസേഫിനുണ്ടായ വെളിപാട്

ധ്വനം. 16

വി. മത്തായി 1:18 – 25

തനിക്ക് വിവാഹം നിശ്ചയിക്കപ്പെട്ടിരുന്ന മറിയ ഗർഭിണിയാണെന്നറിഞ്ഞ് അവളെ രഹസ്യമായി ഉപേക്ഷിക്കാൻ നിനച്ചിരുന്ന യോസഫ് ദൈവിക വെളിപാടനുസരിച്ച് അവളെ സ്വീകരിക്കുന്നതാണ് വേദഭാഗം. നീതിമാനായ യോസഫ് പല കാര്യങ്ങളിൽ നമുക്ക് മാതൃകയാവുന്നു.

**1. യോസഫ്–പ്രായോഗിക ആദർശത്തിൽ മാതൃക**

ആദർശ ലോകവും യഥാർത്ഥ ലോകവും തമ്മിലുള്ള വ്യത്യാസം വേദപുസ്തകത്തിലെ പ്രത്യേക നിയമമാണ്. ഈ ലോകം യഥാർത്ഥത്തിൽ ആയിരിക്കേണ്ടതുപോലെയല്ല എന്നത് വേദപുസ്തകം അംഗീകരിച്ചു പറയുന്നു. ഈ അന്തരംഗം ഇല്ലാതാക്കാൻ ചരിത്രത്തിൽ ഇടപെടുന്ന ദൈവിക പദ്ധതിയാണ് മനുഷ്യാവതാരം. അതിനാൽ നീതിയെപ്പറ്റിയുള്ള യഥാർത്ഥ ലോകത്തിന്റെ കാഴ്ചപ്പാടുകളിൽ നിന്ന് വ്യത്യസ്തമായി ചിന്തിക്കുന്ന യൗസേഫിനു മനുഷ്യാവതാര പ്രക്രിയയിൽ പങ്കാളിയാവാൻ ചരിത്രനിയോഗം ലഭിക്കുന്നു.

"ഒടുവിൽ ഇതാ എന്റെ അസ്ഥിയിൽ നിന്നുള്ള അസ്ഥിയും മാംസത്തിൽ നിന്നുള്ള മാംസവും (ഉല്പ. 2:23) എന്ന് ആദ്യമനുഷ്യൻ സ്ത്രീയെ നോക്കിപ്പാടിയാതണല്ലോ കുടുംബബന്ധങ്ങളിൽ സ്ത്രീയോടുള്ള നീതിബോധത്തിന് അടിസ്ഥാനമാകേണ്ട നിയമം. സേവനവ്യഗ്രവും, ത്യാഗസന്നദ്ധവും, സ്വതന്ത്രവും സന്തുഷ്ടവുമായ ആത്മസമർപ്പണത്തിലധിഷ്ഠിതവുമായ സ്നേഹത്തിന്റെ ബഹിർസ്ഫുരണമാണ് പുതിയ നിയമത്തിൽ അവതരിപ്പിക്കപ്പെട്ട നീതി. ക്രിസ്തു ഇത്തരമുള്ള നീതിയുടെ മനുഷ്യാവതാരമാകുമ്പോൾ ആ പ്രക്രിയയിൽ പങ്കു ചേർന്നവരും അങ്ങനെയായിരിക്കണമല്ലോ.

പുതിയ നിയമത്തിൽ സ്നേഹത്തെ സൂചിപ്പിക്കുന്ന ഗ്രീക്കു പദങ്ങൾ പലതുണ്ട്. അവയിൽ ഏറ്റവും പ്രധാനപ്പെട്ടതാണ് 'അഗാപ്പെ'. സ്നേഹം എന്നർത്ഥം വരുന്ന ഈ പദം നാമരൂപത്തിലോ വിശേഷണ രൂപത്തിലോ പുതിയ നിയമത്തിലെ എല്ലാ ഗ്രന്ഥങ്ങളിലുമുണ്ട്. ആകെ 341 പ്രാവശ്യം ഈ പദം ഉപയോഗിക്കുന്നുണ്ട്. ദൈവത്തെ നമ്മോടടുപ്പിക്കുകയും നമ്മെയും വഹിച്ച് ദൈവത്തിലേക്ക് മടങ്ങിപ്പോവുകയും ചെയ്യുന്ന നിരന്തര ധാരയാണ്



അഗാപ്പെ. ദൈവാനുഭവം, സദാചാരം, ആരാധന എന്നിവയ്ക്കെല്ലാം ആധാരവും ഉറവിടവും ലക്ഷ്യവും പ്രേരണയും ഈ സ്നേഹമാണ്.

പുതിയ നിയമം രൂപം കൊണ്ട യവന–റോമാ സംസ്ക്കാരത്തിൽ സ്നേഹത്തെക്കുറിക്കാൻ ഉപയോഗിക്കുന്ന പദങ്ങൾ 'ഏറാൻ', 'ഫിലെയിൻ' എന്നിവയും അവയുടെ രൂപഭേദങ്ങളുമാണ്. 'ഫിലെയിൻ' എന്നുവച്ചാൽ സ്നേഹിക്കുക, അനുരക്തരാവുക എന്നർത്ഥം. 'എറാൻ' ലൈംഗികാർത്തിയെ ദ്യോതിപ്പിക്കുന്നതാണ്. ഇവ്വിധം ജനസമ്മിതി നേടിയ പദങ്ങൾ ഉണ്ടായിരുന്നിട്ടും പുതിയ നിയമം രചയിതാക്കൾ ഏറെക്കുറെ പുസ്തകപ്രചാരമായ അഗാപ്പെ എന്ന പ്രയോഗമാണ് ക്രൈസ്തവ സ്നേഹത്തെ സൂചിപ്പിക്കുവാൻ തെരഞ്ഞെടുത്തത്. യഥാർത്ഥ സ്നേഹം ദൈവദാനമാണ്, ദൈവത്തിന് നമ്മോടുള്ള സ്നേഹത്തിന്റെ തുടർച്ചയാണ്. മനുഷ്യകുലത്തോട് ദൈവം ചെയ്ത എല്ലാ വാഗ്ദാനങ്ങളും യേശുവിൽ നിറവേറിയ ആത്മാർപ്പണം അവിടുത്തെ അവാച്യ സ്നേഹത്തിന്റെ ആവിഷ്ക്കാരമാണല്ലോ. ക്ഷമയായി, കരുണയായി ശുശ്രൂഷയായി വെളിപ്പെട്ട ആ സ്നേഹം നിത്യനൂതനമായ മനുഷ്യബന്ധത്തിന് സാധ്യത സൃഷ്ടിക്കുന്നു. നീതിയിലും സഹകരണത്തിലും അധിഷ്ഠിതമായ



കഴിഞ്ഞ ഒരു വർഷക്കാലം 'മലങ്കരസഭ' മാസികയിൽ ധ്യാനപംക്തി എഴുതിയിരുന്നത് നാഗ്പൂർ സെമിനാരി അദ്ധ്യാപകൻ ഫാ. അലക്സ് ഡാനിയേലാണ്. മനുഷ്യ ഹൃദയങ്ങളുടെ ഉള്ളിൽ പ്രവേശിച്ച് അനുതാപത്തിന്റെയും ആത്മീയ ആനന്ദത്തിന്റെയും വിത്തുകൾ വിതറിയ വന്ദ്യ അച്ചനോടുള്ള നന്ദിയും സ്നേഹബഹുമാനങ്ങളും മാന്യവായനക്കാർക്കുവേണ്ടി അറിയിക്കുന്നു. ബഹു. റ്റി. ജെ. ജോഷ്വാ അച്ചനാണ് അടുത്ത ലക്കം മുതൽ ധ്യാനപംക്തി എഴുതുന്നത്. ബഹു. അച്ചന്റെ തൂലിക മനുഷ്യ മനസ്സിനു സാന്ത്വനം നൽകട്ടെ എന്ന് ആശംസിക്കുന്നു. – **പത്രാധിപർ.**

ലോകം നിർമ്മിക്കാൻ വെളിപ്പെട്ട യേശുവിന്റെ മനുഷ്യാവതാര പ്രക്രിയയിൽ പങ്കാളിയാവാൻ കഴിഞ്ഞ ആ നീതിയും, സ്നേഹവും തന്നെയാണ് കാണാൻ സാധിക്കുന്നത് സഭയും ആ ശുശ്രൂഷയുടെ ഭാഗമാകയാൽ വെളിപ്പെടേണ്ടത് ആ സ്നേഹവും നീതിയും തന്നെ.

**2. യോസഫ്-ദൈവവചനത്തോടുള്ള പ്രതികരണത്തിൽ മാതൃക**

ദൈവവചനത്തെ അഭിമുഖീകരിക്കുന്നു മനോഭാവം വ്യക്തികൾക്കനുസരിച്ച് വ്യത്യാസപ്പെട്ടിരിക്കുന്നു. വിതക്കാരന്റെ ഉപമയിൽ കാണുന്ന പ്രകാരത്തിലുള്ള എതിർപ്പു പ്രകടിപ്പിക്കുന്നവരെയും അതു സ്വീകരിക്കുന്നവരെയും രക്ഷാകര ചരിത്രത്തിന്റെ ആരംഭം മുതൽ നമുക്ക് കാണുവാൻ സാധിക്കും. "ഞാൻ വൃദ്ധനാണ്. എന്റെ ഭാര്യയോ പ്രായം കവിഞ്ഞവളും എന്ന ന്യായീകരിക്കാവുന്ന ചോദ്യവുമായി എതിരിട്ട സഖറിയ പുരോഹിതനും (ലൂക്കോ. 1:18-20) "ഇതാ ഞാൻ കർത്താവിന്റെ ദാസി നിന്റെ വചനം എന്നിൽ നിറവേറട്ടെ" (ലൂക്കോ. 1:33) എന്ന വചനത്തിൽ വിശ്വസിച്ച മറിയമും ഈ വ്യത്യസ്തതയുടെ പുതിയ നിയമത്തിലെ രണ്ടു പ്രധാന ഉദാഹരണങ്ങളാണ്. തങ്ങൾ സ്വീകരിച്ച വചനത്തിനുവേണ്ടി പീഡകൾ സഹിച്ച് നീറോ ചക്രവർത്തിയുടെയും മറ്റും ഭരണകാലത്ത് ജീവൻ പോലും ത്യജിച്ച ആദിമ ക്രിസ്ത്യാനികളെ സഭാചരിത്രത്തിൽ കാണുവാൻ കഴിയും. ഒരു പക്ഷേ ഈ നൂറ്റാണ്ടിൽ അത്തരം പീഡകൾ സാധാരണമായിരിക്കുകയില്ല. എങ്കിലും വചനത്തിനനുസൃതമായി ജീവിക്കുക എന്നത് ഈ ഞായറാഴ്ചയുടെ സന്ദേശമാണ്.

വളരെ പ്രയാസമുണ്ടാക്കുന്ന ഒരു ആഹ്വാനമാണ് യോസഫിനു ലഭിച്ചത്. തന്റെ വ്യക്തിത്വത്തെ നിഹനിക്കുന്ന തരം താഴ്ന്ന ഒരു സംഗതിയാണ് ഇവിടെ സംഭവിച്ചിരിക്കുന്നത്. എന്നിട്ടും ദൈവഹിതത്തിന് സമ്പൂർണ്ണമായി സമർപ്പിക്കുന്ന ഒരു മനുഷ്യനായി യോസഫ് മാറുകയായിരുന്നു. വളരെയധികം ബുദ്ധിമുട്ടുകളും മാനസിക പ്രയാസവും പ്രതിബന്ധങ്ങളും സഹിച്ച് ചഞ്ചലനാകാതെ ദൈവഹിതം അനുസരിച്ച് പ്രവർത്തിക്കാൻ തീരുമാനമെടുക്കുമ്പോൾ ദൈവിക പദ്ധതി മനസ്സിലാക്കാനും അതനുസരിച്ച് പ്രവർത്തിക്കുവാനും സാധിച്ച പഴയനിയമ പിതാക്കന്മാരുടെ പട്ടികയിൽ യോസഫും കണ്ണിയാവുകയാണ്.

ക്രൈസ്തവ സമൂഹം ദൈവിക പദ്ധതികളോട് വേണ്ടവിധം പ്രതികരിക്കുന്നുണ്ടോ എന്നത് ചിന്തിക്കണം. ദൈവവചനത്തെ പ്രവർത്തനപാതയിലെത്തിച്ച പൂർവ്വ പിതാക്കന്മാരുടെ പാത പിൻപറ്റുവാൻ ആധുനിക മനുഷ്യന് സാധിക്കണം. നാളെയിലേക്ക് ക്രിസ്തുവിനെ ഉൾക്കൊള്ളുവാൻ കഴിയുന്നവർ ധാരാളം ഉണ്ടാകേണ്ടിയിരിക്കുന്നു. യോസഫിനെപ്പോലെ ദൈവരാജ്യത്തിനു വേണ്ടി പരിഹാസമേല്ക്കുവാനും പ്രയാസങ്ങളുടെ നടുവിലും നീതിമാനായി ജീവിക്കുവാനും സാധിക്കുമ്പോഴാണ് ആ ജീവിതം നമുക്ക് മാതൃകയായിത്തീരുന്നത്.




ഇന്നത്തെ സുവിശേഷ ഭാഗം യേശുവിന്റെ വംശാവലിയുടെ വിവരണമാണ്. ലൂക്കോ. 3:23-38 വരെയുള്ള ഭാഗമാണ് വി. കുർബ്ബാനയിലെ വായനയ്ക്കായി ക്രമീകരിച്ചിരിക്കുന്നത്. കഴിഞ്ഞ വർഷത്തെ ധ്യാനപംക്തിയിൽ ഈ ഭാഗം നടത്തിതുകൊണ്ട് സന്ധ്യയുടെ വായനയായ വി. മത്താ. 1:1-18 വരെയുള്ള ഭാഗം ധ്യാനവിഷയമാക്കുന്നു.

വി. മത്തായിയിലെ വംശാവലിയുടെ പ്രത്യേകത

വി. മത്തായിയുടെ സുവിശേഷം യഹൂദജാതിയെ ഉദ്ദേശിച്ച എഴുതിയതാകയാൽ യേശുവിനെ യിസ്രയേലിന്റെ രാജാവായി അവതരിപ്പിക്കുന്നു. എന്നാൽ ലൂക്കോസ് യേശുവിനെ സകല മനുഷ്യ വർഗ്ഗത്തിന്റേയും രക്ഷകനായ മനുഷ്യ പുത്രനായി അവതരിപ്പിക്കുകയാണ്. യേശു അബ്രഹാമിന്റേയും ദാവീദിന്റേയും വംശജനാണെന്ന് തെളിയിക്കുക എന്നതാണ് മത്തായി ശ്ലീഹായുടെ ഉദ്ദേശം. അബ്രഹാമിനോടും ദാവീദിനോടുമുള്ള യഹോവയുടെ വാഗ്ദാനം യേശുവിൽ പൂർത്തീകരിക്കപ്പെട്ടു (ഉല്പ. 12:1-3; 18:18, 2 ശമു. 7:12-16) ഈ വംശാവലി പട്ടികയെ 14 വീതമുള്ള മൂന്നു ഗണങ്ങളായി വിഭജിച്ചിരിക്കുന്നു. ചിലപേരുകൾ വിട്ടുകളഞ്ഞാണ് 14 എന്ന സംഖ്യ ശരിയാക്കിയിട്ടുള്ളത്. എബ്രായ ഭാഷയിൽ ദാവീദ് എന്ന മൂന്നക്ഷരങ്ങൾക്ക് സമാനമായ അക്കങ്ങൾ കൂട്ടി നോക്കിയാൽ 14 എന്ന സംഖ്യ വരും. ദാവീദ് എന്ന നാമത്തിന് പ്രാധാന്യം നല്കുവാൻ വേണ്ടിയാണ് ഇപ്രകാരം ചെയ്തിരിക്കുന്നത്.

**ചരിത്രത്തിന്റെ കൂട്ടി യോജിപ്പിക്കൽ**

ഈ വംശാവലി പട്ടികയെ പ്രധാനമായും മൂന്നായി തിരിക്കാം. അബ്രഹാമിൽ തുടങ്ങുന്ന പഴയനിയമ വിശ്വാസ വീരന്മാരുടെ ഒരു പട്ടിക, ദാവീദിൽ തുടങ്ങുന്ന രാജാക്കന്മാരുടെ ഒരു പട്ടിക, മൂന്നാമതായി ബാബേൽ പ്രവാസത്തിനു ശേഷമുള്ള താരതമ്യേന അപ്രധാനികളും അപരിചിതരുമായ കുറെ വ്യക്തികളുടെ പട്ടിക. യുഗങ്ങളുടെ പ്രതിപുരുഷനായ ക്രിസ്തുവിൽ ഒരു പുതിയ യുഗത്തിന് ആരംഭമിട്ടു ആ യുഗത്തിന്റെ സന്തതികളാണ് നാമെല്ലാവരും. അങ്ങനെ ക്രിസ്തുവിന്റെ മുമ്പും പിമ്പുമുള്ള എല്ലാ മനുഷ്യരെയും തന്നിൽ ഉൾക്കൊള്ളുന്ന അവരുടെ പ്രതിനിധികളായി ക്രിസ്തു ഈ ലോകത്തിലേക്ക് കടന്നുവന്നു. വിശ്വാസവീരന്മാരും രാജാക്കന്മാരും സാധാരണക്കാരുമെല്ലാം ദൈവത്തിന്റെ രക്ഷാപദ്ധതിയിൽ കണ്ണിചേർക്കപ്പെടുകയാണ്. മനുഷ്യാവതാരം കുറച്ചു പേർക്കു മാത്രമായിട്ടുള്ളതല്ലെന്നും അതെല്ലാവർക്കും വേണ്ടിയുള്ളതാണെന്നും വംശാവലി അനുസ്മരിപ്പിക്കുന്നു. യാതൊന്നും പ്രത്യേകമായി ചെയ്തതായി ഒരിടത്തും സൂചനയില്ലാത്തപലരും ഈ വംശാവലി പട്ടികയിലുണ്ട്. പ്രസിദ്ധർക്കും ക്രിസ്തുവിനോടുള്ള ബന്ധത്തിൽ ഉന്നത പദവി ലഭിക്കുകയും ചെയ്യുന്നു. സ്വർഗ്ഗരാജ്യത്തെപ്പറ്റി പഠിപ്പിക്കുമ്പോൾ ഒരിക്കൽ യേശു പറഞ്ഞു, "സ്വർഗ്ഗരാജ്യത്തിനു ശിഷ്യനായിതീർന്ന ഏകശാസ്ത്രിയും തന്റെ നിക്ഷേപത്തിൽ നിന്ന് പുതിയതും പഴയതും എടുത്തു കൊടുക്കുന്ന ഒരു വീട്ടുടയവനോട് സദൃശ്യനാകുന്നു" (മത്താ. 13:52)

**വംശാവലിയിൽ സ്ത്രീകളുടെ പ്രാധാന്യം**

മത്തായി ശ്ലീഹാ കന്യകമറിയാമിനെ കൂടാതെ 4 സ്ത്രീകളുടെ പേരുകൾ ഈ പട്ടികയിൽ ഉൾപ്പെടുത്തിയിരിക്കുന്നു. താമാർ കനാന്യസ്ത്രീയാണ്. സത്യസ

സ്ഥതയുടേയും നീതിയുടേയും മാതൃക യായിട്ടാണ് ഉല്പത്തി പുസ്തകത്തിൽ അവളെ വർണ്ണിച്ചിരിക്കുന്നത്. റാഹാബ്യ കനാന്യ സ്ത്രീയാണ്. എങ്കിലും യഹോവയോടുള്ള വിശ്വാസത്തിൽ സംരക്ഷിക്കപ്പെടുകയും അവിശ്വാസികളോടുകൂടി നശിക്കാതിരിക്കുകയും ചെയ്യുന്നു (എബ്രാ 11:31). രൂത്ത് മോവാബ്യ സ്ത്രീയാണ്. യിസ്രായേൽക്കാരനായ തന്റെ ഭർത്താവിന്റെ മരണശേഷവും യഹോവയായ ദൈവത്തെ ഉപേക്ഷിക്കാതെ അവിടുത്തോടു വിശ്വസ്തത കാണിച്ച രൂത്തിനെ ദൈവം ധാരാളമായി അനുഗ്രഹിക്കുന്നു. മോവാബ്യയായ അവളുടെ പേർ ദാവീദിന്റെ പിതാക്കന്മാരുടെ പട്ടികയിലും യേശുവിന്റെ വംശാവലിയിലും ഉൾപ്പെടുന്നതിനിടയായ ബേത്ശബാ ഹിത്യ സ്ത്രീയാണ് ശലോമോന്റെ അമ്മയാകാനും ദൈവത്തിന്റെ രക്ഷാപദ്ധതയിൽ പങ്കാളിയാകാനും അവർക്ക് സാധിച്ചു. യേശുക്രിസ്തുവിലൂടെ ദൈവം പൂർത്തീകരിക്കുന്ന തന്റെ വാഗ്ദത്തം തികച്ചും അപ്രതീക്ഷിതമായ രീതിയിലാണ് നടക്കുന്നത്. വിശുദ്ധരും പ്രമുഖരുമായ പല സ്ത്രീകളും പഴയ നിയമ ചരിത്രത്തിൽ ഉണ്ടായിരുന്നുവെങ്കിലും അവരാരെയും ഉൾപ്പെടുത്താതെ ഈ നാലു പേരുടെ പേരുകൾ മാത്രം ഉൾപ്പെടുത്തിയിരിക്കുന്നത് പ്രത്യേകം ശ്രദ്ധേയമാണ്. കുല ശ്രേഷ്ഠതയ്ക്കും പാരമ്പര്യങ്ങൾക്കതീതമായി ദൈവത്തിന്റെ മഹാകരുണയേയും നന്മയേയുമാണ് ഇതു സൂചിപ്പിക്കുന്നത്. പാപമാലിന്യമുള്ളവരെ വെറുക്കുകയില്ല അവരോടുകൂടി ചേർന്ന് അവരെ സ്നേഹിതരാക്കി വിശുദ്ധീകരിക്കുന്ന പ്രക്രീയയാണ് യേശു ചെയ്യുന്നത്.

സ്ത്രീയും പുരുഷനും ഒരുമിച്ച് ദൈവസാദൃശ്യം വഹിക്കുന്നവരാണ് ഉല്പത്തി പുസ്തകം പഠിപ്പിക്കുന്നത് (ഉല്പ. 1:27). സ്ത്രീകൾ പുരുഷന്മാരോടൊപ്പം യേശു ക്രിസ്തുവിലുള്ള "ജീവന്റെ കൃപയ്ക്ക്" കൂട്ടവകാശികളാണ് (1 പത്രോ. 3:7). ക്രിസ്തീയ സഭയുടെ ആരംഭം മുതൽ സഭാ ജീവിതത്തിൽ സ്ത്രീകൾ സജീവ പങ്കു വഹിച്ചിരുന്നു ഇതിന്റെ തെളിവാണ് പുതിയ നിയമ ലേഖനങ്ങളിൽ പല ഭാഗത്തും സ്ത്രീകളെ പ്രത്യേകം വന്ദനം ചെയ്യുന്നത് (റോമ. 16:1, 3, 6, 12, 13, 18; 1 കൊരി. 16:19, കൊലൊ. 4:15). മാർത്തയും മറിയയും യേശുവിന് വളരെ പ്രീയപ്പെട്ടവരായിരുന്നു. മഗ്ദലക്കാരത്തി മറിയയും ക്ലെയപ്പാവിന്റെ ഭാര്യ മറിയയും യേശുവിന്റെ കുരിശിന്റെ സമീപത്തുണ്ടായിരുന്നു. മർക്കോസിന്റെ അമ്മ മറിയയുടെ ഭവനം അപ്പോസ്തോലന്മാർ ഒരുമിച്ചു കൂടിയിരുന്ന സ്ഥലമാണ്. ലുദിയ, പ്രിസ്കില്ലാ, ദമാരീസ് എന്നീ സ്ത്രീകളും പുതിയ നിയമ സഭയിലെ അറിയപ്പെടുന്ന അംഗങ്ങളായിരുന്നു. ഫേബ ഒരു ശെമ്മാശ്ശിനിയായിരുന്നു. ഇതിൽ നിന്നെല്ലാം ആദിമസഭയിൽ സ്ത്രീകൾക്ക് ഇന്നുള്ളതിനേക്കാൾ പങ്കാളിത്തം ഉണ്ടായിരുന്നു എന്നുള്ളത് വ്യക്തമാണ്.

സ്ത്രീകൾ അനുഭവിക്കുന്ന അനീതിയ്ക്കെതിരെ പ്രവർത്തിക്കുവാനും സഭയുടെ മുഖ്യധാരയിൽ അവരെ ഉൾക്കൊള്ളുവാനുമുള്ള ശ്രദ്ധ ഉണ്ടാകേണ്ടത് ആവശ്യമാണ്. അറിവും കഴിവും നല്ല വിശ്വാസവുമുള്ള അനേകം പേർ ഇന്ന് ഈ സഭയിലുണ്ട്. അവർ കൂടുതലായി നമ്മുടെ പാരമ്പര്യവും ദൈവശാസ്ത്രവും പഠിക്കുകയും സ്ത്രീകൾക്ക് നേതൃത്വം കൊടുക്കുകയും ചെയ്യണം. ദൈവത്തിന്റെ രക്ഷാപദ്ധതിയിൽ സ്ത്രീകളും പങ്കുകാരാണെന്നുള്ള ബോധ്യം വളർത്തുവാൻ സഭ മൊത്തമായും ശ്രദ്ധിക്കുകയും വേണം.

### യേശുവിന്റെ ജനനം വിവേചനങ്ങൾ ഇല്ലാതാക്കി

പഴയ നിയമത്തിലെ ആദ്യകാല പ്രവാചകന്മാർ യഹോവയെ യിസ്രായേൽ ജാതിയുടെ മാത്രമായ രക്ഷകനായി വ്യാഖ്യാനിച്ചു. ദൈവം അയയ്ക്കാൻ പോകുന്ന രക്ഷകനും സംശുദ്ധമായ ഒരു കുടുംബത്തിലേ ജനിക്കുകയുള്ളൂ എന്നും രക്ഷകന്റെ ജനനത്തിനുവേണ്ടിയൊരുക്കണമെങ്കിൽ രക്തശുദ്ധി പാലിക്കണം എന്നും അവർ മനസ്സിലാക്കി. ഏറ്റവും ശ്രേഷ്ഠമായ യഹൂദ ഗോത്രത്തിലേ രക്ഷകൻ പിറക്കുകയുള്ളൂ എന്നതെല്ലാം യഹൂദമത മൗലീകവാദത്തിന്റെ ഭാഗമായി വളർന്നുവന്ന ചിന്തകളാണ്. എന്നാൽ പിൽക്കാല പ്രവാചകന്മാർ ദൈവത്തിന് വിവേചനമില്ലെന്നും അവൻ സൃഷ്ടിയുടെ മുഴുവൻ ദൈവമാണെന്നും പഠിപ്പിച്ചു. എല്ലാ മാനുഷീക വിവേചനങ്ങളേയും തകിടം മറിച്ചു കൊണ്ടുള്ള ആ മാറ്റമാണ് യേശുവിന്റെ വംശാവലിയുടെ വിവരണത്തിലും കാണുന്നത്.

രക്തശുദ്ധിയുടെ വംശാധിപത്യമല്ല ദൈവത്തിന്റെ പദ്ധതിയുടെ മർമ്മം എന്ന് ഇത് സമർത്ഥിക്കുന്നു. വംശദേശ സമൂഹ്യ സംസ്ക്കാരിക വ്യത്യാസങ്ങൾക്കതീതമായ ഒരു വംശാവലിയാണ് യേശുവിന്റേത്. സഹോദര്യത്തിന്റെയും സഹവർത്തിത്വത്തിന്റേയും സാഹചര്യം വളർത്തുക എന്നതാണ് ഇതിന്റെ സന്ദേശം. വിവേചനത്തിന്റെ നൂതന ഭാവങ്ങൾ ഇന്നു സമൂഹത്തിൽ വളർന്നു കൊണ്ടിരിക്കുകയാണ് സകല ജാതിയേയും ക്രിസ്തുവിൽ ഒന്നാക്കുക എന്ന മനുഷ്യാവതാരത്തിന്റെ സന്ദേശം ഈ വംശാവലിയുടെ വിവിരണത്തിൽ നിഴലിക്കുമ്പോൾ മനുഷ്യമഹത്വത്തിന്റെ മൂല്യം ഉയർത്തിപ്പിടിച്ച് സർവ്വരേയും യേശുവിന്റെ രക്ഷയിലേക്ക് ആകർഷിക്കുവാൻ നമുക്ക് കഴിയണം.

ഡിസം. 30

**ജനനപ്പെരുന്നാളിനു ശേഷമുള്ള ഒന്നാം ഞായറാഴ്ച**

**വി. മത്തായി 2:9-15, 19-23**

### മിസ്രയിമിലേക്കുള്ള ഓടിപ്പോക്ക്

പൗരസ്ത്യ ദേശത്തുനിന്ന് വിദ്വാന്മാർ കാഴ്ചകളുമായി എത്തുന്നതും ഈജിപ്റ്റിലെ രഹസ്യതാമസത്തിനു ശേഷം യിസ്രയേലിലേക്ക് യേശുവിനെയും കൂട്ടിക്കൊണ്ട് പോകുവാനുള്ള യോസഫിന്റെ ദർശനവുമാണ് ഇന്നത്തെ വേദഭാഗം.

### പൗരസ്ത്യ ദേശത്തു നിന്നുള്ള വിദ്വാന്മാർ

പഴയ നിയമത്തിൽ പറഞ്ഞിരിക്കുന്ന പ്രകാരം ഇവർ തർശീശിലേയും ശെബയിലേയും സെബയിലെയും രാജാക്കന്മാർ ആയിരുന്നു എന്നു ചിലർ അഭിപ്രായപ്പെടുന്നു (സങ്കീ. 72:10, 68:29, ഏശായ. 49:7, 60:3-6,10) അവരുടെ സംഖ്യയെപ്പറ്റിയും അഭിപ്രായ വ്യത്യാസമുണ്ട്. മൂന്ന്, ഏഴ്, എട്ട് (മീഖ. 5:5) പന്ത്രണ്ട് ഇങ്ങനെപലതരത്തിൽ പറയപ്പെടുന്നു. മൂന്നു കാഴ്ചകൾ അർപ്പിച്ചു എന്നതിൽ നിന്നു മൂന്നു വിദ്വാന്മാർ എന്ന ഒരു പ്രബല പാരമ്പര്യം നിലനില്ക്കുന്നു. അവർ ആകാശ ഗോളങ്ങളെ ആരാധിക്കുന്നവരായിരുന്നു. അവർ കണ്ടതായ നക്ഷത്രത്തിൽ ഒരു യുവതി തലയിൽ രണ്ടു കിരീടങ്ങളോടുകൂടിയായ നക്ഷത്ര

ത്തിൽ ഒരു കുട്ടിയെ എടുത്തുകൊണ്ടി രിക്കുന്നതായും യഹൂദന്മാരുടെ രാജാവ് ജനിച്ചിരിക്കുന്നതിനാൽ പോയി അവനെ വന്ദിപ്പിൻ എന്ന് അതിൽ എഴുതിയിരിക്കുന്നത് കണ്ടതായും ഒരു ഐതിഹ്യമുണ്ട്. എന്തായാലും അവർ പ്രതീക്ഷിച്ചിരുന്ന രാജാവ് ജനിച്ചു എന്നുള്ളത് മനസ്സിലാക്കാനുള്ള അടയാളം അവർക്ക് ലഭിച്ചു.

ആകാശഗോളങ്ങളിലുള്ള അറിവ് ദൈവാന്വേഷണത്തിന് പ്രയോജനപ്പെടുത്തിയ ഇവരുടെ പ്രവർത്തി നമുക്ക് മാതൃകയാവേണ്ടതാണ്. പിന്നീട് ലഭിച്ച തുടർ വെളിപാടനുസരിച്ച് വേറെ വഴിയായി മടങ്ങുകയും ചെയ്യുന്നു. വെളിപാടുകൾക്കനുസൃതമായി പ്രവർത്തിക്കുന്നവരായാണ് ഇവരെ നാം കാണുന്നത്.

**ബാല്യകാല വിവരണങ്ങളിലെ വ്യത്യസ്തകൾ**

ഉണ്ണിയേശുവിനെ ദർശിക്കാനെത്തിയത് രാജാക്കന്മാർ ആയിരുന്നതുകൊണ്ട് അവരെ അനുഗമിച്ച അംഗരക്ഷകനും അകമ്പടിക്കാരുമായി ഒരു വലിയ കൂട്ടം ഉണ്ടായിരുന്നു. ഇത്രയും വലിയ ജന സംഘത്തിന്റെ അപ്രതീക്ഷിതമായ സാന്നിധ്യവും അവർ കൊണ്ടുവന്ന വാർത്തയും ഹേരോദോസിൽ ഞെട്ടലുണ്ടാക്കി. എങ്കിലും ഭാവം പുറത്തുകാണിക്കാതെ മഹാപുരോഹിതന്മാരെയും സാദൂക്യരെയും കൂട്ടി അവരുടെ അന്വേഷണത്തിൽ സഹായിക്കുന്നതായി അവരെപ്പോലെ മശിഹായെ വണങ്ങാൻ ആഗ്രഹിക്കുന്നതായും ഭാവിക്കുന്നു. തങ്ങളെ ബഹുമാനിക്കുകയും ആദരിക്കുകയും തങ്ങളുടെ ആശയങ്ങളോട് അനുഭാവം കാണിക്കുകയും ചെയ്ത രാജാവിലും സംഘത്തിലും വിദ്വാന്മാർക്ക് വിശ്വാസമുണ്ടായി. ഇവയെല്ലാം വി. മത്തായി മാത്രമേ രഖപ്പെടുത്തുന്നുള്ളൂ. യേശുവിന്റ ബാല്യകാല വിവരണങ്ങൾ നല്കുന്ന വി. ലൂക്കോസ് 8-ാം ദിവസത്തെ ചേലാകർമ്മവും 40-ാം ദിവസം ശുദ്ധീകരണത്തിനായി യേരുശലേം ദേവാലയത്തിൽ പോവുന്നതുമാണ് പറയുന്നത്. ഇതേപ്പറ്റി മാർ അപ്രേം, മാർ യൗസേബിയോസ് എന്നീ പിതാക്കന്മാരുടെ അഭിപ്രായത്തിൽ യേശുക്രിസ്തു യെറുശലേം ദേവാലയം സന്ദർശിച്ചശേഷം ബേത്‌ലഹേമിൽ കുറച്ചു ദിവസത്തേക്ക് താമസിക്കുന്ന സമയത്താണ് വിദ്വാന്മാരുടെ വരവ് എന്നാണ്. യേശുവിന്റെ, ജനന ശേഷമുള്ള രണ്ടാമത്തെ പെരുനാളിനാണിത്. അപ്പോൾ യേശുവിന് ഏകദേശം പതിനഞ്ചോ പതിനാറോ മാസം പ്രായം കാണും. ഹേരോദോസ് രണ്ടു വയസു മുതൽ താഴോട്ട് പ്രായമുള്ള കുഞ്ഞുങ്ങളെ വധിക്കുവാൻ കാരണമിതാണ്. ഈ സമയത്താണ് ഈജിപ്തിലേക്കുള്ള ഓടിപ്പോക്ക് നലക്കുന്നത്.

**'നസ്രത്തുകാരൻ എന്നു വിളിക്കപ്പെടും'**

നസ്രത്ത് ഗലീലയിലെ ഒരു പ്രദേശമാണ്. ഈ സ്ഥലനാമം പഴയ നിയമത്തിൽ ഒരിടത്തും കാണപ്പെടുന്നില്ല. "അവൻ നസറായൻ എന്നു വിളിക്കപ്പെടും" എന്ന പ്രവചനം ഒരുപക്ഷേ ഇഷ്ടപ്പെട്ടുപോയ ഏതെങ്കിലും പ്രവാചക ഗ്രന്ഥങ്ങളിലായിരിക്കാം കാണുന്നത്. "നസ്രത്തിൽ നിന്നുവല്ല നന്മയും വരുമോ?" (യോഹ. 1:46) എന്ന നഥനയലിന്റെ ചോദ്യത്തിൽ നിന്നതു സ്പഷ്ടമാണ്. ഇന്നു മലയാളത്തിൽ പ്രചാരത്തിലിരിക്കുന്ന നസ്രാണി എന്ന പദം ഇതിൽ നിന്നു വരുന്നതാണ്.

**കുഞ്ഞുങ്ങളുടെ സംരക്ഷണം മാതാപിതാക്കളുടെ ഉത്തരവാദിത്വം**

നീതിമാനായ ജോസഫിനും കർത്താവിന്റെ ദാസിയായ മറിയയ്ക്കും ദൈവിക വെളിപാടുകൾ മനസ്സിലാക്കുവാനും തങ്ങളുടെ മകന് നേരിടാവുന്ന തിന്മയുടെ ശക്തികളിൽ നിന്നും സംരക്ഷണം നല്കുവാൻ തക്കവണ്ണം അനുയോജ്യമായ പദ്ധതികൾ ആവിഷ്ക്കരിക്കുവാനും സാധിക്കുന്നു.

യെശ. 11:2-ൽ മശിഹായെപ്പറ്റിയുള്ള പ്രവചനം അവന്റെമേൽ. യഹോവയുടെ ആത്മാവ് വസിക്കും. ജ്ഞാനത്തിന്റേയും വിവേകത്തിന്റേയും ആത്മാവ്, ആലോചനയുടേയും ബലത്തിന്റേയും ആത്മാവ് പരിജ്ഞാനത്തിന്റേയും യഹോവ ഭക്തിയുടേയും ആത്മാവ്..."

ഇങ്ങനെയുള്ള ഒരാത്മാവിൽ വളരേണ്ട തന്റെ കുഞ്ഞിന്റെ സംരക്ഷണം എങ്ങനെയായിരിക്കണം എന്നുള്ളത് ഈ മാതാപിതാക്കൾക്ക് ബോധ്യമുണ്ടായിരുന്നു. അല്ലെങ്കിൽ അതിനനുയോജ്യമായ ദൈവിക വെളിപാടുകൾ മനസ്സിലാക്കുവാൻ സാധിച്ചു.

കുഞ്ഞിന്റെ വളർച്ചയിൽ പൂർണ്ണമായും ശ്രദ്ധിക്കുന്ന ജോസഫും മേരിയും ഇന്നത്തെ മാതാപിതാക്കൾക്ക് മാതൃകയാകേണ്ടതാണ്. പുതിയ തലമുറയിലെ സ്വഭാവ വൈകല്യങ്ങൾക്ക് കാരണം കുട്ടികളുടെ മാനസികവും വൈകാരികവുമായ സുരക്ഷയിൽ മാതാപിതാക്കൾ ശ്രദ്ധിക്കുന്നില്ല എന്നുള്ളതാണ്. ഐക്യൂവിൽ ശ്രദ്ധിക്കുന്ന മാതാപിതാക്കൾ ഇമോഷണൽ കോഷ്യന്റ് (ഇ. ക്യൂ) ശ്രദ്ധിക്കുന്നില്ല.

യേശുക്രിസ്തുവിന്റെ ജീവന് ഭീഷണിയായിരുന്ന ഹേറോദോസാണെങ്കിൽ ആധുനിക തലമുറയുടെ ജീവന് ഭീഷണിയായിരിക്കുന്നത് മദ്യമയക്കുമരുന്നുകളും നീല ചിത്രങ്ങളും ഇന്റർ നെറ്റിലെ നീല സൈറ്റുകളും മറ്റുമാണ്. തങ്ങളുടെ മക്കൾ ഇന്റർനെറ്റ് കഫേയിൽ രതി വൈകൃതങ്ങളിൽ ഏർപ്പെടുന്നതും പ്രേമബന്ധങ്ങളിലും അനാശാസ്യ നടപടികളിലും ആകൃഷ്ടരാകുന്നതും ശ്രദ്ധിക്കുവാൻ മാതാപിതാക്കളുടെ തിരക്ക് പിടിച്ച ജീവിതത്തിൽ സാധിക്കുന്നില്ല.

സീരിയസായ ഒരു സീരിയൽ സംസ്ക്കാരം ഇന്നു വളർന്നു വരുന്നുണ്ട്. സീരിയലുകളിലൂടെ സംവേദനം ചെയ്യുന്ന മീഡിയ മെസ്സേജ് ആധുനിക തലമുറയെ വഴിതെറ്റിക്കുന്നതാണ്. പണത്തിനു വേണ്ടിയും സ്വത്തിനുവേണ്ടിയും ചതിക്കുന്നതും കൊല്ലുന്നതും സാധാരണമാണ്. സ്വന്തം മാതാപിതാക്കളെപോലും കൊല്ലുന്നതിനും വൃദ്ധ സദനത്തിലാക്കുന്നതിനും, പ്രായമായവരോട് ദയവോ കനിവോ ക്ഷമയോ കാട്ടാതെ അവരുടെ പരിചരണം ഭാരമായി കണക്കാക്കി അവരെ വൃദ്ധ സദനത്തിലാക്കുകയും ചെയ്യുന്ന കഥാപാത്രങ്ങളിലൂടെ എല്ലാ അനീതിയേയും നീതിയാക്കുകയാണ് സീരിയലുകൾ ചെയ്യുന്നത്. ഇവിടെ ജ്ഞാനത്തിന്റേയും വിവേകത്തിന്റേയും, ആലോചനയുടേയും ബലത്തിന്റേയും പരിജ്ഞാനത്തിന്റേയും യഹോവ ഭക്തിയുടേയും ആത്മാവിന്റെ പരിപോഷണം നഷ്ടപ്പെടുകയാണ്.

ജനുവരി 6

**ദനഹാ പെരുന്നാൾ**

**വി. മത്തായി 8 : 3-17**

ജനനപ്പെരുന്നാൾ കഴിഞ്ഞ് ഉടനെ തന്നെ വരുന്ന വളരെ പ്രധാനപ്പെട്ട പെരുനാളാണ് ദനഹാപ്പെരുനാൾ. വലിയ ആഘോഷങ്ങളൊന്നുമില്ലാതെ

> "ദനഹാപ്പെരുനാൾ മാമോദീസായിലൂടെ നമുക്കു ലഭിച്ച ദൗത്യത്തെപ്പറ്റിയും ഉത്തരവാദിത്വങ്ങളെപ്പറ്റിയും നമ്മെ ബോധ്യപ്പെടുത്തുന്നു."

കൊണ്ടാടപ്പെടുന്ന ഒരു പെരുനാളാണിത്. ഈ വർഷം ഞായറാഴ്ച വന്നിരിക്കുന്നതുകൊണ്ട് എല്ലാവർക്കും ഇതിൽ സംബന്ധിക്കുവാൻ സാധിക്കുന്നു. പൗരസ്ത്യ സഭകൾ വളരെ പ്രധാന്യത്തോടെ കാണുന്ന ഒരു പെരുന്നാളാണിത്. പ്രകാശത്തിന്റെ പെരുനാൾ, മഹത്വത്തിന്റെ പെരുനാൾ, വിളക്കു പെരുനാൾ എന്നിങ്ങനെ വിവിധ പേരുകളിൽ അത് അറിയപ്പെടുന്നു. യേശുവിന്റെ മാമോദീസായെ ബഹുമാനിപ്പാനായി പ്രാർത്ഥനയും ജാഗരണവും നടത്തി വിശ്വാസികൾ ദനഹാദിവസം രാത്രിയിൽ കുളിച്ചുവന്നിരുന്നതുകൊണ്ട് 'രാക്കുളിപ്പെരുനാൾ' എന്നു ഇത് അറിയപ്പെട്ടിരുന്നു.

### മാമോദീസാ–ഒരു തുടക്കം

സമാന്തര സുവിശേഷകന്മാരെല്ലാം യേശുവിന്റെ മാമോദീസാ സ്വീകരണത്തെപ്പറ്റി രേഖപ്പെടുത്തിയിട്ടുണ്ട് (മത്താ. 3:3–7, മർക്കോ. 1:9–11, ലൂക്കോ. 3:1–22). യേശു ക്രിസ്തുവിന്റെ പരസ്യശുശ്രൂഷയുടെ ആരംഭമായിട്ടാണ് താൻ മാമോദീസാ ഏറ്റത്. യോഹന്നാൻ നല്കിവന്ന മാമോദീസ അനുതാപ സൂചകം മാത്രമായിരുന്നു. അത് ക്രിസ്തീയ മാമോദീസായുടെ ഒരു മുകുറിയുമായി കരുതാം. പഴയ നിയമ കാലത്തെ ജലപ്രളയവും ഇസ്രേൽ ചെങ്കടൽ കടന്നതുമെല്ലാം ഈ മാമോദീസായുടെ മുൻകുറികളായി വ്യാഖ്യാനിക്കുന്നുണ്ട്. മോശയുടെ ന്യായപ്രമാണത്തിൽ വിധിക്കപ്പെട്ടിരുന്ന വിവിധ തരം കഴുകലുകളും (പുറ. 29:1, ലേവ്യ 12:1, 16:34, സംഖ്യ 19:7–8, 8:15) ഇതിന്റെ സൂചകങ്ങളാണ്. യേശു യോർദ്ദാൻ നദിയിൽ മാമോദീസ സ്വീകരിച്ചുകൊണ്ട് അതിനെ മോശൈകമായ പഴയതിൽ നിന്ന് ക്രിസ്തീയമായ പുതിയതിലേക്ക് പാലമാക്കിത്തീർത്തു. പിന്നീട് പെസഹാ അനുഭവിച്ചുകൊണ്ട് പഴയതിനെ അവസാനിച്ച് പുതിയതിന് പ്രാരംഭമിടുകയും ചെയ്തതുപോലെയാണിത്.

സഭയിൽ നല്കപ്പെടുന്ന മാമോദീസ ഒരു പുതിയ തുടക്കത്തിലേക്കുള്ളതാണ്. മാമോദീസയിലൂടെ ഒരുവൻ പുതിയ സൃഷ്ടിയായിത്തീരുകയും പുതിയ ജീവിതത്തിലേക്ക് വരികയും ചെയ്യുന്നു. ഈ വിശുദ്ധീകരണവും വേർതിരിക്കലും മാമോദീസായ്ക്കു ശേഷമുള്ള ജീവിതത്തെ സ്വാധീനിക്കേണ്ടതാണ്. യേശുക്രിസ്തുവാകുന്ന ജീവജലത്തിൽ നിന്നും ജീവൻ പ്രാപിച്ച് സത്ഫലങ്ങളെ പുറപ്പെടുവിക്കുന്നതായിരിക്കണം. എല്ലാവർക്കും നന്മ പകരുന്ന ഒരു നീരുറവ ആയിത്തീരാനുള്ള വിളിയാണ് മാമോദീസായിലൂടെ നമുക്ക് ലഭിച്ചിരിക്കുന്നത്. ദനഹാപെരുന്നാൾ വ്യക്തമാക്കുന്നതും അതു തന്നെയാണ്. ദനഹാപ്പെരുനാൾ മാമോദീസായിലൂടെ നമുക്കു ലഭിച്ച ദൗത്യത്തെപ്പറ്റിയും ഉത്തരവാദിത്വങ്ങളെപ്പറ്റിയും നമ്മെ ബോധ്യപ്പെടുത്തുന്നു.

### അനുതാപത്തിന്റെ മാമോദീസ

യോഹന്നാനാന്റെ പ്രസംഗമായി സ്വന്തം പാപങ്ങളെക്കുറിച്ച് പശ്ചാത്താപമുണ്ടായവർ വന്ന് തങ്ങളുടെ പാപങ്ങളെ ഏറ്റുപറയുകയും മാനസാന്തരത്തിന്റെ ഒരു പ്രകടനമെന്ന നിലയിൽ മാമോദീസാ ഏല്ക്കുകയും ചെയ്തിരുന്നു. യോഹന്നാൻ നല്കിയ മാമോദീസ അതുകൊണ്ട് അനുതാപ സൂചകമാത്രമായിരുന്നു. "മാനസാന്തരത്തിനു യോഗ്യമായ ഫലം പുറപ്പെടുവിക്കുവിൻ" (മത്താ. 1:8, ലൂക്കോ. 1:12–14) എന്ന ആഹ്വാനവുമായിട്ടാണ് യോഹന്നാൻ സ്നാപകൻ പ്രത്യക്ഷപ്പെടുന്നത്. "സമയം പൂർത്തിയായി, ദൈവരാജ്യം സമീപിച്ചിരിക്കുന്നു. അനുതപിച്ചു സുവിശേഷത്തിൽ വിശ്വസിക്കുവിൻ" (മർക്കോ. 1:15) എന്ന യേശുവിന്റെ ആഹ്വാനവും പ്രായശ്ചിത്തത്തിന്റെയും പാപപരിഹാരത്തിന്റെയും സന്ദേശമാണു നല്കുന്നത്.

വെള്ളം സർവ്വ അഴുക്കിനെയും കഴുകി വെടിപ്പാക്കുവാൻ പര്യാപ്തമാണ്. നിശ്ചലമായ ജലത്തിലേക്ക് നോക്കുന്നവ്യക്തിയുടെ പ്രതിച്ഛായ നിഴലിച്ചു കാണിക്കുകയും ചെയ്യുന്നു. മാമോദീസാ പാപബോധം നല്കുകുകയും ഇതിനെ കഴുകിക്കളയുകയും ചെയ്യുന്നതാണ്. അതുകൊണ്ടാണ് മാമോദീസായ്ക്ക് വെള്ളം അടിസ്ഥാന പദാർത്ഥമായിരിക്കുന്നത്. നാം ഏറ്റ മാമോദീസായെക്കുറിച്ചുള്ള ബോധ്യം പാപത്തിൽ നിന്നു നമ്മെ പിന്തിരിപ്പിക്കേണ്ടതാണ്.

ഒരുവന്റെ പാപത്തെ വ്യക്തിപരമായ മണ്ഡലത്തിൽ ഒതുക്കാതെ അതു സഭാശരീരത്തിനുണ്ടാകുന്ന വ്യണമാണെന്നു മനസ്സിലാക്കേണ്ടത് ആവശ്യമാണ്. അനുതാപത്തിന്റെ കൂട്ടായ വശം മനസ്സിലാക്കുവാൻ ഇത് ഉപകരിക്കും. ക്രിസ്തുവിന്റെ ശരീരമായ സഭയുടെ ഒരവയവം പാപം ചെയ്താൽ അതു സഭാഗാത്രത്തെ മുവുവനായി സാധിക്കും. ആ സാമൂഹ്യബോധത്തിൽ നിന്നുകൊണ്ടാണ് സഭാഗാത്രത്തിൽ തന്നെ ചേർക്കുന്നതും വിശുദ്ധിയിലൂടെ വളരാൻ ആ വ്യക്തിയെ പരിശീലിപ്പിക്കുന്നതും. ഇതു സഭയുടെ മൊത്തമായ ഉത്തരവാദിത്വമാണ്.

### മാമോദീസായിലെ വി. ത്രിത്വത്തിന്റെ വെളിപ്പെടൽ

വി. ത്രിത്വത്തിന്റെ വ്യക്തമായ വെളിപ്പെടലാണ് മാമോദീസായുടെ സമയത്ത് നടക്കുന്നത്. പ്രാവിന്റെ രൂപത്തിൽ പുത്രന്റെ മേലുള്ള പരിശുദ്ധ റൂഹായുടെ ആവാസവും "ഇവനെന്റെ പ്രിയപുത്രൻ ഇവനിൽ ഞാൻ പ്രസാദിച്ചിരിക്കുന്നു" എന്ന പിതാവിന്റെ സ്വരവും വി. ത്രിത്വത്തിന്റെ പ്രത്യക്ഷമായ വെളിപ്പെടലാണ്. ദനഹാപ്പെരുനാളിലെ വെള്ളം വാഴ്വിന്റെ ശുശ്രൂഷ കർത്താവിന്റെ മാമോദീസയിലെ സകല മർമ്മങ്ങളും അനുസ്മരിക്കുന്നതാണ്. "പുത്രന്റെ സ്പർശനവും, പരിശുദ്ധ റൂഹായുടെ ആവാസവും പിതാവിന്റെ വചനവും മൂലം ജോർദ്ദാൻ നദി അനുഗ്രഹങ്ങളുടെ ഉറവയായതുപോലെ വാഴ്ത്തപ്പെടുന്ന വെള്ളം സകല മാലിന്യങ്ങളുടെയും നിർമ്മലീകരണത്തിനും ആത്മശരീരങ്ങളുടെ വൈദ്യവുമാക്കിത്തീർക്കണമേ എന്ന് സെദറായിൽ ചൊല്ലുന്നു."

അരാമ്യനായ നയമാന്റെ സൗഖ്യം (2 രാജാ. 2:19–25), ഏലിശാ മുഖാന്തിരം

ശുദ്ധമായിത്തീർന്ന യെരിഹോവിലെ വള്ളം (2 രാജാ. 2:19–25), ഇവയെല്ലാം ഇതിന്റെ മുൻകുറിയായിരുന്നു. സാധാരണ ജലവും ജീവജലവും തമ്മിലുള്ള വ്യത്യാസത്തെപ്പറ്റി ശമര്യാക്കാരി സ്ത്രീയോടുള്ള സംഭാഷണത്തിൽ യേശു പഠിപ്പിക്കുന്നുണ്ട്. ജലം ജീവന്റെ, ഉറവയാണെന്നും സകല ജീവികളും ഉത്ഭവിച്ചത് അതിൽ നിന്നാണെന്നു ഉല്പത്തിപുസ്തകം പഠിപ്പിക്കുന്നു (ഉല്പ. 1:2–8). ദൈവത്തെ അന്വേഷിക്കുന്ന സങ്കീർത്തനക്കാരനും അനുഗ്രഹങ്ങൾക്കായി കാംക്ഷിക്കുന്നത് ജലവുമായി ഉപമിച്ചുകൊണ്ട്. "ദൈവമേ നീ എന്റെ ദൈവം, അതികാലത്തെ ഞാൻ നിന്നെ അന്വേഷിക്കും വെള്ളമില്ലാതെ ഉണങ്ങി വരണ്ട ദേശത്ത് എന്റെ ഉള്ളം നിനക്കായി ദാഹിക്കുന്നു" (സങ്കീ. 63:1).

ദനഹാപ്പെരുന്നാൾ നാം കൈക്കൊണ്ട മാമോദീസായുടെ അനുസ്മരണത്തിലേക്ക് നയിക്കപ്പെടണം. കുഞ്ഞായിരുന്നപ്പോൾ നാം സ്വീകരിച്ച ആദ്യ കൂദാശയുടെ മാഹാത്മ്യം ദനഹാ പ്പെരുനാൾ വെളിപ്പെടുത്തുന്നു. നമ്മുടെ മാമോദീസായിലും വി. ത്രിത്വത്തിന്റെ സാന്നിദ്ധ്യമുണ്ട്. വിശ്വാസ പ്രഖ്യാപനവും വിശ്വാസ പ്രമാണം ചൊല്ലുന്നതും മൂറോനഭിഷേകവുമെല്ലാം വി. ത്രിത്വ സംഗമത്തിന്റെ ബാഹ്യ പ്രകടനങ്ങളാണ്.

### ദനഹാപെരുനാളും പരിസ്ഥിതിയും

"മനുഷ്യനിൽ എന്റെ ആത്മാവ് ഒരു നാളും വസിക്കുകയില്ല" (ഉല്പ. 6:3) എന്ന ശാപത്തിന് യേശുവിന്റെ മാമോദീസായിലൂടെ പാപപരിഹാരം സിദ്ധിക്കുകയാണ്. ജലവും പ്രാവുമെല്ലാം ഇതിൽ ഉൾപ്പെടുമ്പോൾ പ്രകൃതി വർഗ്ഗത്തിനുലഭിച്ച വലിയ അനുഗ്രഹത്തിൽ പങ്കാളികളാവുകയായിരുന്നു. രൂപരഹിതവും ശൂന്യവുമായിരുന്ന ഭൂമിയിൽ വെള്ളത്തിനു മുകളിൽ ദൈവാത്മാവ് വ്യാപരിച്ചപ്പോഴാണല്ലോ ആദിയിൽ ജീവന്റെ തുടിപ്പുകൾ രൂപപ്പെട്ടത്. യേശുക്രിസ്തുവിന്റെ പരസ്യശുശ്രൂഷയുടെ തുടക്കത്തിലും ദൈവാത്മാവിന്റെ വരവ് സൃഷ്ടിയിലുണ്ടാക്കുന്ന ചലനങ്ങൾ ശ്രദ്ധേയമാണ്. "ആദിയിൽ വചനമുണ്ടായിരുന്നു. വചനം ദൈവത്തോടു കൂടിയായിരുന്നു. വചനം ദൈവമായിരുന്നു... എല്ലാം അവനിലൂടെ ഉണ്ടായിരുന്നു അവനെ കൂടാതെ ഉണ്ടായിട്ടില്ല." (യോഹ. 1:1–3). കോടിക്കണക്കിനു വർഷങ്ങളായി നടന്നുകൊണ്ടിരിക്കുന്ന ഈ സൃഷ്ടി–പ്രപഞ്ചബന്ധത്തിന്റെ അനുസ്മരണവും ഓർമ്മ പുതുക്കലുമാണ് ദനഹാ പെരുന്നാൾ. പ്രപഞ്ചത്തിനു ജീവൻ നല്കുന്ന സകല ജലാശയങ്ങളെയും അനുഗ്രഹിക്കലാണല്ലോ ദനഹായുടെ പ്രാർത്ഥനയിലുള്ളത്. പ്രകൃതിയോടും പ്രകൃതിയിൽ ജീവന്റെ തുടിപ്പുകൾ നിലനിർത്തുന്ന ജലാശയങ്ങളോടുമുള്ള ക്രിസ്തീയ കാഴ്ചപ്പാടുകൾ ഇതു വ്യക്തമാക്കുന്നു. ■


*ഉദ്ദിഷ്ഠ കാര്യസാദ്ധ്യത്തിന്*



ഒരു വിശ്വാസി, കോട്ടയം



"ആചാര്യേശാ മശിഹാ കൂദാശകളർപ്പിച്ചോരീ-
യാചാര്യന്നേകുക പുണ്യം നാഥാ സ്തോത്രം"

കോട്ടയത്തെ ഈ ചെറിയ പള്ളിയിൽ
നിന്നും വെറും കൈയ്യായി നടന്നിറങ്ങി
സഭയുടെ കോട്ടകളെ പണിതുറപ്പിച്ച
ആചാര്യ ശ്രേഷ്ഠന്...

അങ്ങയുടെ വിലയേറിയ സമ്പാദ്യമായ
മനുഷ്യ സ്നേഹത്തിനുമുന്നിൽ...



**മാത്യൂ ഇടവകയുടെ**
**ആദരാഞ്ജലികൾ**

പാത്താമുട്ടം സ്ലീബാപ്പള്ളി

41–ാം അടിയന്തിരം ഡിസം. 15 (ശനി) പാത്താമുട്ടം സ്ലീബാപ്പള്ളിയിൽ വച്ച്

# മാർ തേവോദോസ്യോസ്: മനുഷ്യസ്നേഹി

## – ജസ്റ്റിസ് കെ. ടി. തോമസ്

ദൈവത്തെ അഭിമുഖീകരിച്ചുകൊണ്ട് മനുഷ്യരെ സ്നേഹിക്കുകയും കരുതുകയും, ശുശ്രൂഷിക്കുകയും ചെയ്ത വിശുദ്ധ പിതാവായിരുന്നു മാർ തേവോദോസ്യോസ് എന്ന് ജസ്റ്റിസ് കെ. ടി. തോമസ് അനുസ്മരിച്ചു. മാർ തേവോദോസ്യോസിന്റെ മാതൃ ഇടവകയായ പാത്താമുട്ടം സ്ലീബാപ്പള്ളിയുടെയും സമീപ ഇടവകകളുടെയും, പാത്താമുട്ടം പൗരാവലിയുടെയും ആഭിമുഖ്യത്തിൽ നടത്തപ്പെട്ട അനുസ്മരണ സമ്മേളനത്തിൽ മുഖ്യ പ്രഭാഷണം നടത്തുകയായിരുന്നു അദ്ദേഹം. പ. കാതോലിക്കാ ബാവാ അദ്ധ്യക്ഷനായിരുന്നു. തേവോദോസ്യോസ് തിരുമേനി കെ. കെ. പുന്നൂസായിരുന്ന കാലം മുതലുള്ള പരിചയവും സ്നേഹവും അദ്ദേഹം അനുസ്മരിച്ചത് ഹൃദയസ്പൃക്കായിരുന്നു. സി. എസ്.ഐ. ബിഷപ്പ് ഡോ. സാം മാത്യു സ്മൃതി ദീപം തെളിയിച്ച് സംസാരിച്ചു. ബോംബെ ഭദ്രാസനാധിപനും കൽക്കട്ടാ ഭദ്രാസനത്തിന്റെ പുതിയ അമരക്കാരനുമായ ഗീവർഗീസ് മാർ കൂറിലോസ് മെത്രാപ്പോലീത്താ, പ്രതിപക്ഷ നേതാവ് ഉമ്മൻചാണ്ടി, റവ. ഫാ. ടി. ജെ.ജോഷ്വാ, പഞ്ചായത്ത് പ്രസിഡന്റ് ഐക് മാണി, പൗരാവലി പ്രതിനിധി ഡോ. വി. കെ. ഭാസ്കരൻ (അമൃത ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് മെഡിക്കൽ സയൻസ്) ഇടവക പ്രതിനിധി പ്രൊഫ. ഡോ. എം. പി. ചാക്കോ എന്നിവർ അനുസ്മരണ പ്രസംഗങ്ങൾ നടത്തി. സ്ലീബാ പള്ളി വികാരി ഫാ. തോമസ് പി. സഖറിയ സ്വാഗതവും വാകത്താനം വലിയപള്ളി വികാരി ഫാ. വി. എം. ഏബ്രഹാം വാഴയ്ക്കൽ കൃതജ്ഞതയും പറഞ്ഞു.

മാർ തേവോദോസ്യോസ് തിരുമേനിയുടെ 41–ാം ദിന അടിയന്തിരം പാത്താമുട്ടംസ്ലീബാപള്ളിയിൽ ഡിസം. 15–ന് (ശനിയാഴ്ച) സഭയിലെ പിതാക്കന്മാരുടെ കാർമ്മികത്വത്തിൽ നടത്തപ്പെടും.

## തിരുവിതാംകോട് അരപ്പള്ളി തീർത്ഥാടന കേന്ദ്രമായി പ്രഖ്യാപിക്കുന്നു

വി. തോമ്മാശ്ലീഹായാൽ എ.ഡി. 63–ൽ സ്ഥാപിതമായ അരപ്പള്ളിയെന്ന് പുകൾപ്പെറ്റ തിരുവിതാംകോട് പള്ളി മലങ്കരയുടെ അമൂല്യമായ നിധിയാണ്. ചരിത്രപരമായ കാരണങ്ങൾ തോമ്മാ ക്രിസ്ത്യാനികൾ കൂട്ടമായി തിരുവിതാംകോട് നിന്നും മദ്ധ്യ തിരുവിതാംകൂരിലേക്ക് കുടിയേറിയതുമൂലം നമ്മുടെ ആളുകൾ അവിടെ എണ്ണത്തിൽ വളരെ കുറവായി. കുറേക്കാലത്തേക്ക് വേണ്ടത്ര ശ്രദ്ധിക്കപ്പെടാതെപോയ അരപ്പള്ളി നിലനിന്നത് നമ്മുടെ ആളുകളുടെ പ്രാർത്ഥനയാലും സർവ്വോപരി വി. ശ്ലീഹായിലൂടെ ലഭിച്ച ദൈവാനുഗ്രഹത്തിലുമാണ് വി. തോമ്മാ ശ്ലീഹായുമായി ബന്ധപ്പെട്ട എല്ലാ ചരിത്ര രേഖകളിലും തിരുവാതാംകോടിന്റെ പേര് രേഖപ്പെടുത്തിയിട്ടുണ്ട്. ഈ അരപ്പള്ളിയെ തമിഴ് സംസാരിക്കുന്ന നാട്ടുകാർ തോമയാൾകോവിൽ എന്ന് ആദരപൂർവ്വം വിളിക്കുന്നു. വി. ശ്ലീഹാ പായ് വഞ്ചിയിൽ വന്നിറങ്ങിയ കടവിന് സമീപം തോമാക്കല്ല് എന്ന് നാട്ടുകാർ ആദരപൂർവ്വം പറയുന്ന അടയാളക്കല്ലും പള്ളിയിൽ നിന്ന് ഏറെ അകലെയല്ല. തിരുവനന്തപുരത്തുനിന്നും 53 കി.മീ. അകലെ കന്യാകുമാരിയിലേക്കുള്ള വഴിയിൽ അഴകിയ മണ്ഡപം എന്ന സ്ഥലത്ത് നിന്ന് വലത്തോട്ട് തിരിഞ്ഞ് 2 1/2 കി. മീ. മാത്രം വന്നാൽ തിരുവിതാംകോട് അരപ്പള്ളിയിൽ വന്നു ചേരാം.

പ. സഭയും, പരിശുദ്ധ കാതോലിക്കാ ബാവാ തിരുമേനിയും തിരുവിതാംകോടിനെ ഒരു അന്താരാഷ്ട്ര തീർത്ഥാടന കേന്ദ്രമായി പ്രഖ്യാപിക്കാൻ തീരുമാനിച്ചിരിക്കുന്നു. 2007 ഡിസം. 16–നു ഞായറാഴ്ച ഉച്ചകഴിഞ്ഞ് 3.00–ന് തിരുവിതാംകോട് അരപ്പള്ളി അങ്കണത്തിൽ വച്ച് പരിശുദ്ധ ബാവാ തിരുമേനി തിരുവിതാംകോട് അരപ്പള്ളിയെ തീർത്ഥാടന കേന്ദ്രമായി പ്രഖ്യാപനം നടത്തുന്നതായിരിക്കും.

ടി നടത്തിപ്പിലേക്ക് ബർസ്ലീബാ റമ്പാച്ചന്റെ നേതൃത്വത്തിൽ 101 പേരടങ്ങുന്ന വിപുലമായ കമ്മറ്റി പ്രവർത്തിച്ചു വരുന്നു.

## ഗൾഫ് ഓർത്തഡോക്സ് യൂത്ത് കോൺഫറൻസ് (G.O.Y.C. 2007)

ഓർത്തഡോക്സ് ക്രിസ്ത്യൻ യൂത്ത് മൂവ്മെന്റിന്റെ ഗൾഫ് മേഖലയിലുള്ള യൂണിറ്റുകളുടെ 'ഗൾഫ് ഓർത്തഡോക്സ് യൂത്ത് കോൺഫറൻസി'ന്റെ മൂന്നാമത് സമ്മേളനം 2007 ഡിസംബർ 20, 21, 22 തീയതികളിൽ ബഹ്റൈൻ സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളിയിൽ വച്ച് നടത്തപ്പെടുന്നു. യുവജനപ്രസ്ഥാനം പ്രസിഡന്റ് അഭിവന്ദ്യ ഡോ. യൂഹാനോൻ മാർ മിലിത്തോസ്, ബോംബെ മെത്രാസനാധിപൻ അഭിവന്ദ്യ ഗീവർഗ്ഗീസ് മാർ കൂറിലോസ്, യുവജനപ്രസ്ഥാനം വൈസ് പ്രസിഡന്റ് ഫാ. കോശി ജോൺ കലയപുരം, സെക്രട്ടറി ഫാ. സ്പെൻസർ കോശി എന്നിവരുടെ നേതൃത്വത്തിൽ നടത്തപ്പെടുന്ന പ്രസ്തുത സമ്മേളനത്തിന്റെ ചിന്താവിഷയം "അതിജീവനത്തിന്റെ കാഴ്ചപ്പാടുകൾ" (perspectives ofoutliving) എന്നതാണ്. പാമ്പാടി കെ. ജി. കോളജ് പ്രിൻസിപ്പാൾ പ്രൊഫ. ജേക്കബ് കുര്യൻ ഓണാട്ട് മുഖ്യ പ്രഭാഷകനായിരിക്കും. ഗൾഫ് മേഖലയിലുള്ള 10 യൂണിറ്റുകളിൽ നിന്നുള്ള 400–ഓളം പ്രതിനിധികളും വൈദീകരും പങ്കെടുക്കുന്നതാണ്. ചർച്ചാ ക്ലാസ്സുകൾ, സെമിനാറുകൾ, റ്റാലന്റ് നൈറ്റ്, തുടങ്ങി വിവിധ പരിപാടികൾ ഇതോടൊപ്പം സംഘടിപ്പിച്ചിട്ടുണ്ട്. ബഹ്റൈൻ സെന്റ് മേരീസ് ഇടവക വികാരി ഫാ. സജി മാത്യു താന്നിമൂട്ടിൽ, ജോസഫ് ചീനിക്കാല, മോഹൻ ഫിലിപ്പ്, എൻ. കെ. മാത്യു, ജോൺ ഐപ്പ്, ജോർജ് കെ.വർഗീസ്, മാത്യു എം.എം., മാത്യു വർഗ്ഗീസ്, എബി കുരുവിള, അനു ടി. കോശി തുടങ്ങിയവരുടെ നേതൃത്വത്തിൽ 80 അംഗ കമ്മിറ്റി പ്രവർത്തനങ്ങൾക്ക് മേൽനോട്ടം വഹിക്കുന്നു. ഗൾഫ് യൂത്ത് കോൺഫറൻസിന്റെ ലോഗോ പ്രകാശനം ബഹ്റൈൻ സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളിയിൽ നടത്തി. കൂടുതൽ വിവരങ്ങൾ www.g.o.y.c.com എന്ന വെബ്സൈറ്റിൽ നിന്നും ലഭിക്കുന്നതാണ്.

## ഓഫീസ് കൂദാശ

മലങ്കരസഭാ ലീഗൽ സെൽ എറണാകുളം ഓഫീസ് കൂദാശ ഒക്ടോബർ 30-ന് രാവിലെ ശ്രേഷ്ഠ നിയുക്ത കാതോലിക്കാ ബാവ പൗലോസ് മാർ മിലിത്തിയോസ് മെത്രാപ്പോലീത്തായും ലീഗൽ സെൽ പ്രസിഡന്റ് ഡോ. മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്തായും നിർവ്വഹിച്ചു. വൈദിക ട്രസ്റ്റി ഡോ. ജോൺസ് എബ്രഹാം കോനാട്ട്, അസോസിയേഷൻ സെക്രട്ടറി ഡോ. ജോർജ് ജോസഫ്, വർക്കിംഗ് കമ്മറ്റിയംഗം ഫാ. ഏലിയാസ് ചെറുകാട്, കണ്ടനാട് (വെസ്റ്റ്) ഭദ്രാസന സെക്രട്ടറി ഫാ. ഒ. പി. വറുഗീസ് തുടങ്ങിയവർ സംബന്ധിച്ചു. നോർത്ത് റെയിൽവേ സ്റ്റേഷന്റെ കിഴക്കേ ഗേറ്റിനടുത്ത് എസ്.ആർ.എം. റോഡിൽ വട്ടോളി ടവറിലാണ് ഓഫീസ്.

ഓഫിസ് മേൽവിലാസം: 1J വട്ടോളി ടവർ, എസ്.ആർ. എം. റോഡ്, എറണാകുളം നോർത്ത്, കൊച്ചിൻ-682018, ഫോൺ: 0484-2402856

## സെ. ഗ്രീഗോറിയോസ് കോളജിന് നാലു റാങ്കുകൾ

2007 മേയ്, ജൂൺ മാസം നടത്തിയ കേരള യൂണിവേഴ്സിറ്റി പരീക്ഷയിൽ കൊട്ടാരക്കര സെന്റ് ഗ്രീഗോറിയോസ് കോളേജിന് നാലു റാങ്കുകൾ ലഭിച്ചു. 1) കുമാരി ബെൻസി ജോൺ-എം.എസ്.സി. കെമിസ്ട്രി-ഒന്നാം റാങ്ക് 2) കുമാരി അഞ്ചു അലക്സ് - ബി.എസ്.സി. കെമിസ്ട്രി-ഒന്നാം റാങ്ക് 3) കുമാരി ഫെർജി ജോൺ-എംഎസ്.സി. ഫിസിക്സ്-മൂന്നാം റാങ്ക് 4) കുമാരി ജൂലി തോമസ്-എം.എസ്.സി. കെമിസ്ട്രി-നാലാം റാങ്ക്.

## സഭാ വിജ്ഞാന ക്വിസ് മത്സരം

മലങ്കരസഭാ വൈദിക ട്രസ്റ്റിയും, ദീർഘകാലം ബത്തേരി കത്തീഡ്രൽ വികാരിയുമായിരുന്ന ബഹു. മത്തായി നൂറനാലച്ചന്റെ 5-ാമത് ഓർമ്മയോടനുബന്ധിച്ച് അഖില മലങ്കര അടിസ്ഥാനത്തിൽ സഭാ വിജ്ഞാന ക്വിസ് മത്സരം സംഘടിപ്പിക്കുന്നു. വിജയികൾക്ക് ക്യാഷ് അവാർഡും (ആദ്യ 3 സ്ഥാനക്കാർക്ക് യഥാക്രമം 5000, 3000, 1500) ട്രോഫിയും സമ്മാനിക്കുന്നു. 2007 നവം. 25-നാണ് മത്സരം. വിശദവിവരങ്ങൾക്ക്: ഫാ. ഉമ്മൻ പുന്നൂസ്, 04936-220172, ഫാ. ഗീവർഗ്ഗീസ് വേണാട്, 04936-220969, 224640

## ഏകദിന ധ്യാനം

**ജോസ്ഗിരി:-** അങ്കമാലി ഈസ്റ്റ് ഭദ്രാസനത്തിലെ വനിതാ സമാജത്തിന്റെ ആഭിമുഖ്യത്തിൽ ഏകദിന ധ്യാനം ജോസ്ഗിരി സെ. മേരീസ് ഓർത്തഡോക്സ് പള്ളിയിൽ വച്ച് ഒക്ടോബർ 20-ാം തീയതി ശനിയാഴ്ച നടന്നു. ഭദ്രാസന വനിതാ സമാജം വൈസ് പ്രസിഡന്റും ആലുവ തൃക്കുന്നത്തു സെമിനാരി അസി. മാനേജരുമായ ഫാ. യാക്കോബ് തോമസ് അധ്യക്ഷത വഹിച്ചു. വളയൻ ചിറങ്ങര ബാലഗ്രാം ഡയറക്ടർ ഫാ. പി. എൻ. തോമസുകുട്ടി മുഖ്യ സന്ദേശം നൽകി. ഫാ. കെ. എസ്. സഖറിയ, ഭദ്രാസന സെക്രട്ടറി ശ്രീമതി ലീല പി. തര്യൻ എന്നിവർ പ്രസംഗിച്ചു. ബൈബിൾ ക്വിസ്സ് മത്സരത്തിൽ വേങ്ങൂർ സെ. തോമസ്, ജോസ്ഗിരി സെ. മേരീസ് ഇടവകകൾ സ്ഥാനങ്ങൾ കരസ്ഥമാക്കി.

## റാങ്ക് കരസ്ഥമാക്കി



എം.എസ്.സി. ഫിസിക്സിൽ കേരള യൂണിവേഴ്സിറ്റിയിൽ നിന്നും (2005-2007) മൂന്നാം റാങ്ക് നേടിയ കുമാരി ഫെർജി ജോൺ പാറയ്ക്കൽ (സെന്റ് ഗ്രീഗോറിയോസ് കോളജ്, കൊട്ടാരക്കര). കൊട്ടാരക്കര സെന്റ് ഇഗ്നാത്തിയോസ് ഓർത്തഡോക്സ് ഇടവകയിലെ ശ്രീ. ചെറിയാൻ ജോണിന്റെയും ശ്രീമതി ലില്ലിക്കുട്ടി ജോണിന്റെയും മകളാണ്.

## സമ്മാനാർഹർ



സൺഡേസ്ക്കൂൾ സൗത്ത്സോൺ, ജൂനിയർ വിഭാഗം, വേദവാക്യമത്സരത്തിൽ രണ്ടാം സ്ഥാനം കരസ്ഥമാക്കിയ അഞ്ചു വർഗീസ്. തിരുവനന്തപുരം നാലാഞ്ചിറ സെ. മേരീസ് സണ്ടേസ്ക്കൂൾ വിദ്യാർത്ഥിനിയും, ഏജീസ് ഓഫീസ് ഉദ്യോഗസ്ഥരായ, പോത്തിരിക്കൽ, ശ്രീ ബെന്നി വർഗീസിന്റെയും ശ്രീമതി ഷീബാ വർഗീസിന്റെയും മകളുമാണ്.



സൺഡേസ്ക്കൂൾ സെൻട്രൽ സോൺ സഹപാഠ്യ മത്സരത്തിൽ സബ് ജൂണിയർ സിംഗിൾ സോംഗിൽ ഒന്നാം സ്ഥാനം കരസ്ഥമാക്കിയ കുമാരി ബിനിതാ സൂസൻ വറുഗീസ്. സൗത്ത് പാമ്പാടി സെന്റ് തോമസ് ഇടവകാംഗം. മുടൻ കല്ലുങ്കൽ എം.എസ്. വറുഗീസിന്റെയും മറിയാമ്മ വറുഗീസിന്റെയും പുത്രി.



അഖില മലങ്കര സൺഡേസ്ക്കൂൾ സഹപാഠ്യ മത്സരത്തിൽ സൗത്ത്സോൺ, സീനിയർ വേദവാക്യത്തിന് ഒന്നാം സ്ഥാനം കരസ്ഥമാക്കിയ മെറിൻ മറിയം റോയി. തിരുവനന്തപുരം നാലാഞ്ചിറ സെന്റ് മേരീസ് സൺഡേസ്ക്കൂൾ വിദ്യാർത്ഥിയാണ്. മെഴുവേലി പെരുംകുന്നിൽ റോയി സി. വർഗ്ഗീസിന്റെയും മോളി റോയിയുടേയും മകളാണ്.



ബിബിൻ കെ. പുന്നൂസ്



ബിന്റു കെ. കുര്യൻ



ആൽബി ജോൺ

സൺഡേസ്ക്കൂളിൽ സെൻട്രൽ സോണിൽ നിന്നും ഹയർ സെക്കണ്ടറി പൊതുവിജ്ഞാനത്തിൽ രണ്ടാം സ്ഥാനം കരസ്ഥമാക്കിയ ബിബിൻ കെ. പുന്നൂസും, സീനിയർ പൊതുവിജ്ഞാനത്തിൽ ഒന്നാം സ്ഥാനം കരസ്ഥമാക്കിയ ബിന്റു കെ. കുര്യനും, ജൂണിയർ വേദവാക്യത്തിൽ ഒന്നാം സ്ഥാനം കരസ്ഥമാക്കിയ ആൽബി ജോണും പാച്ചിറ താബോർ സെന്റ് മേരീസ് ഇടവകാംഗങ്ങൾ.

# വാർത്തകൾ



## തെരഞ്ഞെടുത്തു



തിരുവനന്തപുരം ഭദ്രാസന സെക്രട്ടറിയായി തെരഞ്ഞെടുക്കപ്പെട്ട ഫാ. ബേബി തോമസ് ചെങ്ങമനാട് ബേദ്‌ലഹേം ആശ്രമാംഗവും, കൊട്ടാരക്കര സെന്റ് ഗ്രീഗോറിയോസ് കോളജ് അദ്ധ്യാപകനുമാണ്.

**കുന്നംകുളം:–** 16–10–07–ൽ കൂടിയ കുന്നംകുളം ഭദ്രാസന പള്ളി പ്രതിപുരുഷയോഗം ഫാ. ജോസഫ് തോലത്തിനെ കുന്നംകുളം ഭദ്രാസനത്തിന്റെ ഭദ്രാസന സെക്രട്ടറിയായി തെരഞ്ഞെടുത്തു.

മറ്റു പ്രതിനിധികൾ: ഫാ. എബ്രഹാം, മാത്യു, ഫാ. കെ.പി. ഐസക്, കെ.സി. ലോഫ്സൺ, കെ. സി. തമ്പി, സി.ഐ. സിംജോ, പി.എം. വർഗ്ഗീസ്, കെ.എം. ചേരു (ഓഡിറ്റർ)

## പൊതുമരാമത്ത് മന്ത്രിയുടെ സെക്രട്ടറി



**കോട്ടയം:–** സംസ്ഥാന പൊതുമരാമത്ത് വകുപ്പ് മന്ത്രി മോൻസ് ജോസഫിന്റെ അഡീഷണൽ പ്രൈവറ്റ് സെക്രട്ടറിയായി ഓർത്തഡോക്സ് സഭാ മാനേജിംഗ് കമ്മറ്റി അംഗം എ. കെ. ജോസഫിനെ നിയമിച്ചു. ഓർത്തഡോക്സ് യുവജന പ്രസ്ഥാനം കേന്ദ്ര സെക്രട്ടറി, സെൻട്രൽ ഭദ്രാസന കമ്മറ്റി അംഗം, എന്നീ നിലകളിൽ പ്രവർത്തിച്ചു വരുന്നു. കുമ്മനം സെ. ജോർജ് ഓർത്തഡോക്സ് പള്ളി ഇടവകാംഗമാണ്.

കേരളാ യൂത്ത്ഫ്രണ്ട്(ജെ) സംസ്ഥാന പ്രസിഡന്റ് സംസ്ഥാന സാക്ഷരതാ സമിതി അംഗം, കേരളാ റിസോഴ്സ് സെന്റർ വിദഗ്ദ സമിതി അംഗം എന്നീ നിലകളിൽ പ്രവർത്തിച്ചിട്ടുണ്ട്.

## പുനഃപ്രതിഷ്ഠിച്ചു



**ഷാർജ:–** സെന്റ് ഗ്രീഗോറിയോസ് ഓർത്തഡോക്സ് ഇടവകയുടെ പെരുന്നാളിനോടനുബന്ധിച്ച് പ. പരുമലത്തിരുമേനിയുടെ തിരുശേഷിപ്പ് തൃശൂർ ഭദ്രാസനാധിപൻ ഡോ. യൂഹാനോൻ മാർ മിലിത്തോസ് മെത്രാപ്പോലീത്താ പുനഃപ്രതിഷ്ഠിച്ചു. ദേവാലയത്തിനകത്ത് പ്രത്യേകം തയ്യാറാക്കിയ പേടകത്തിലാണ് തിരുശേഷിപ്പ് പ്രതിഷ്ഠിച്ചിരിക്കുന്നത്.

# വാർത്തകൾ

## ദേവലോകം പെരുന്നാൾ

**കോട്ടയം.:–** ദേവലോകം കാതോലിക്കേറ്റ് അരമനയിൽ കബറടങ്ങിയ പ. കാതോലിക്കാ ബാവാമാരുടെ ഓർമ്മപ്പെരുന്നാൾ 2008 ജനുവരി 2, 3 തീയതികളിൽ നടത്തുന്നു. പ. കാതോലിക്കാ ബാവായും മറ്റു മെത്രാപ്പോലീത്താമാരും നേതൃത്വം നൽകും. തീർത്ഥാടകരെ സ്വീകരിക്കുവാൻ വിപുലമായ ക്രമീകരണങ്ങൾ ചെയ്തിട്ടുണ്ടെന്ന് അരമന മാനേജർ വെരി. റവ. ഡോ. ക്രിസ്റ്റഫോറസ് റമ്പാൻ അറിയിച്ചു.

## അന്തർദേശീയ സമ്മേളനം

**പത്തനംതിട്ട.:–** മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് ക്രൈസ്തവ വിദ്യാർത്ഥി പ്രസ്ഥാനത്തിന്റെ 99–ാം വാർഷിക കോൺഫറൻസും ശതാബ്ദി വാർഷിക പരിപാടികളുടെ ഉദ്ഘാടനവും 2007 ഡിസംബർ 26 മുതൽ 30 വരെ തീയതികളിൽ തുമ്പമൺ സെന്റ് മേരീസ് കത്തീഡ്രലിൽ നടക്കും.

പങ്കെടുക്കുവാൻ ആഗ്രഹിക്കുന്നവർ 100 രൂപാ രജിസ്ട്രേഷൻ ഫീസ് സഹിതം ഡിസംബർ 15–നു മുമ്പ് കേന്ദ്രത്തിൽ പേരുകൾ രജിസ്റ്റർ ചെയ്യണം. സൺഡേസ്ക്കൂൾ വാർഷിക പരീക്ഷയെഴുതുന്നവർക്ക് കോൺഫറൻസിൽ അതിനുള്ള സൗകര്യം ഒരുക്കുന്നതാണ്. പേരുകൾ രജിസ്റ്റർ ചെയ്യേണ്ട വിലാസം: ജന. സെക്രട്ടറി, എം.ജി.ഒ.സി.എസ്.എം. സ്റ്റുഡന്റ്സ് സെന്റർ, സി.എം.എസ്. കോളേജ് ജംഗ്ഷൻ, കോട്ടയം, ഫോൺ: 0481–2567338, 944–796–3528

## ശതാബ്ദി ആഘോഷങ്ങൾ

**എം.ജി.ഒ.സി.എസ്.എം.:–** മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് വിദ്യാർത്ഥി പ്രസ്ഥാനം നൂറാം വർഷത്തിലേക്ക് പ്രവേശിക്കുന്നു. സമുചിതമായ ശതാബ്ദി ആഘോഷങ്ങളുമായാണ് ജന്മനാടായ മദ്രാസ് ഒരുങ്ങുന്നത്. "സെന്റം ഗ്ലോറിയസ് (Centum Glorius) എന്ന പേരിൽ അന്തർദേശീയ സമ്മേളനത്തോടുകൂടി ആരംഭിക്കുന്ന ശതാബ്ദി ആഘോഷങ്ങൾ 2008 ഡിസംബറിൽ പരുമലയിൽ നടക്കുന്ന മഹാസമ്മേളനത്തോടെ സമാപിക്കും. 2008 ജനുവരി മാസം 12 മുതൽ 15 വരെ മഹാബലിപുരത്തിനടുത്തുള്ള ട്രാൻസ് വേൾഡ് റേഡിയോ ധ്യാനനിലയത്തിൽ വച്ച് നടത്തപ്പെടുന്നു."

Ph: 044-3596656, Mob. 9894944317
Web: www.mgocsm.in

## സ്വർഗ്ഗീയ സന്ധ്യകൾ സമാപിച്ചു

**യു.എ.ഇ.:–** യു.എ.ഇ. യുവജന പ്രസ്ഥാനം സോണൽ കമ്മറ്റിയുടെ ആഭിമുഖ്യത്തിൽ നടത്തിയ സ്വർഗ്ഗീയ സന്ധ്യകൾ എന്ന ആത്മീയ വിരുന്ന് സമാപിച്ചു. അബുദാബി, അലൈൻ, ഫുജറ, റാസൽഖൈമ, ഷാർജ എന്നീ ഇടവകകളിൽ നാലു ദിവസം നീണ്ടു നിൽക്കുന്ന വചന ശുശ്രൂഷ, ഗാനശുശ്രൂഷ, കൗൺസലിംഗ്, വി. കുമ്പസാരം, വി. കുർബ്ബാന തുടങ്ങി ആത്മീയ കാര്യങ്ങൾ നടത്തി. വെരി. റവ. യാക്കോബ് റമ്പാൻ (തണ്ണിത്തോട്), ഫാ. ടി. എ. ഇടയാടി, ഫാ. തോമസ് പി. നൈനാൻ (ചെങ്ങന്നൂർ), ഫാ. കോശി വൈദ്യൻ (കൊല്ലം) തുടങ്ങിയവർ നേതൃത്വം നൽകി.




വാർത്തകൾ

## എറിത്രിയൻ ഓർത്തഡോക്സ് സഭയ്ക്ക് പുതിയ പാത്രിയർക്കീസ്

ഓറിയന്റൽ ഓർത്തഡോക്സ് സഭയിലെ ആറാമത്തെ അംഗമായ എറിത്രിയൻ ഓർത്തഡോക്സ് സഭയുടെ പുതിയ പാത്രിയർക്കീസായി ദീയസ്ക്കോറോസ് മെത്രാപ്പോലീത്താ കഴിഞ്ഞ ഏപ്രിൽ മാസത്തിൽ തെരഞ്ഞെടുക്കപ്പെട്ടു. എത്യോപ്യയുടെ പ്രവിശയായിരുന്ന എറിത്രിയ 1990-ൽ സ്വതന്ത്രരാജ്യമായിത്തീർന്നപ്പോൾ, അവിടുത്തെ മെത്രാസനങ്ങൾക്കായി, കോപ്റ്റിക് പാത്രിയർക്കീസ് ഷെനൂദാ മെത്രാന്മാരെ വാഴിച്ചതിനെ തുടർന്നാണ്, എറിത്രിയൻ ഓർത്തഡോക്സ് സഭ രൂപം പ്രാപിച്ചത്. നിലവിലുള്ള പാത്രിയർക്കീസ് അന്തോണിയോസ് ഒന്നാമനെ തെരഞ്ഞെടുത്തത് 2004-ൽ ആയിരുന്നു. എന്നാൽ 2005 ജനുവരിയിൽ അദ്ദേഹത്തെ എറിത്രിയൻ പ്രസിഡന്റ് ഐസയാസ് അഫെവർക്കി സ്ഥാനഭ്രഷ്ടനാക്കുകയും, വീട്ടുതടങ്കലിൽ പാർപ്പിക്കുകയും ചെയ്തിരുന്നു. ഇതിനെത്തുടർന്നാണ് ദീയസ്ക്കോറോസ് മെത്രാപ്പോലീത്തായെ തെരഞ്ഞെടുത്തത്. 1935-ൽ ജനിച്ച നിയുക്ത പാത്രിയർക്കീസ്, ദീർഘകാലം 'ആബുനെ അബ്രാനിയോസ് ആശ്രമത്തിലെ സന്യാസിയായിരുന്നു. 1994-ൽ കോപ്റ്റിക് പാത്രിയർക്കീസ് ഷെനൂദാ അദ്ദേഹത്തെ മെത്രാനായി വാഴിച്ചു. ഇതര ഓറിയന്റൽ ഓർത്തഡോക്സ് സഭകളും, കത്തോലിക്കാ സഭയും സ്ഥാനഭ്രഷ്ടനാക്കപ്പെട്ട അന്തോണിയോസ് ഒന്നാമനെയാണ് കാനോനിക പാത്രിയർക്കീസായി അംഗീകരിക്കുന്നത്.'

അന്ത്യോക്യൻ പാത്രിയർക്കീസ് മലങ്കരയിൽ കാനോൻ വിരുദ്ധമായി മെത്രാൻ വാഴ്ചകൾ നടത്തിയതു പോലെയാണ് കോപ്റ്റിക് പാത്രിയർക്കീസും, എത്യോപ്യൻ സഭയുടെ ഭദ്രാസനങ്ങളിൽ മെത്രാച്ചന്മാരെ വാഴിച്ച് പുതിയ എറിത്രിയൻ സഭ സ്ഥാപിച്ചത്. 49 ലക്ഷം ജനങ്ങളുള്ള എറിത്രിയൻ റിപ്പബ്ലിക്കിന്റെ 30 ശതമാനം (15 ലക്ഷത്തോളം) ഓർത്തഡോക്സ് സഭാംഗങ്ങളാണ്. 60 ശതമാനം സുന്നി മുസ്ലീമുകളും 5 ശതമാനം കത്തോലിക്കരും, 2 ശതമാനം പ്രൊട്ടസ്റ്റന്റ് വിശ്വാസികളുമാണ്. എറിത്രിയൻ ഓർത്തഡോക്സ് സഭയിൽ 1500 ഓളം പള്ളികളും 22 സന്യാസാശ്രമങ്ങളും 1500-ൽപ്പരം വൈദികരും ഉണ്ട്.

## ദേശീയ സെമിനാർ

കേരള ക്രൈസ്തവ സാമൂഹിക രൂപീകരണ ചരിത്രത്തെ അധികരിച്ച് ഒരു ത്രിദിന ദേശീയ സെമിനാർ 2008 ഫെബ്രുവരി 22 മുതൽ 24 വരെ കോട്ടയത്ത് സംഘടിപ്പിക്കുന്നു. Forum for Kerala Christian Culture and Heritage -ന്റെ ആഭിമുഖ്യത്തിൽ നടക്കുന്ന ഈ സെമിനാറിലേക്ക് പഠനങ്ങളും പ്രബന്ധങ്ങളും ക്ഷണിക്കുന്നു. പ്രബന്ധ സംഗ്രഹം ലഭിക്കേണ്ട അവസാന തീയതി 2007 ഡിസംബർ 30. പ്രബന്ധം ലഭിക്കേണ്ട അവസാന തീയതി 2008 ജനുവരി 20. തെരഞ്ഞെടുക്കുന്ന പ്രബന്ധങ്ങൾ സെമിനാറിൽ അവതരിപ്പിക്കുന്നതും പ്രസിദ്ധീകരിക്കുന്നതുമാണ്. പ്രബന്ധം ലഭിക്കേണ്ട വിലാസം: Dr. George K. Alex, Kochidasseril Veedu, Karikkattoor Central Tapal, Kottayam-686544, Phone: 0482-8247615, Mob.: 9447184615

## ഡോക്ടറേറ്റ് ലഭിച്ചു



പുതുപ്പാടി സെന്റ് പോൾസ് ആശ്രമ സുപ്പീരിയറും മാവേലിക്കര സെന്റ് പോൾസ് മിഷൻ ട്രെയിനിംഗ് സെന്റർ വൈസ് പ്രിൻസിപ്പാളുമായ വെരി. റവ. നഥനയേൽ റമ്പാച്ചന് (ഫാ ജി. ജോൺ) സെറാമ്പൂർ സർവ്വകലാശാലയിൽ നിന്നും ഡോക്ടറേറ്റ് ബിരുദം ലഭിച്ചു. പൗരസ്ത്യ ക്രിസ്തീയ ആശ്രമ പാരമ്പര്യത്തിൽ പരിശുദ്ധ ബസ്സേലിയോസിന്റെ ആശ്രമ പ്രസ്ഥാനത്തെപ്പറ്റിയുള്ള പഠന പ്രബന്ധത്തിനായിരുന്നു ബിരുദം ലഭിച്ചത്.

## പങ്കെടുത്തു

വേൾഡ് കൗൺസിൽ ഓഫ് ചർച്ചസിന്റെ ആഭിമുഖ്യത്തിൽ ന്യൂയോർക്കിലെ യു.എൻ. ആസ്ഥാനത്തുവച്ച് യു.എൻ. അഡ്വോക്കസി വാരാചരണത്തിന്റെ ഭാഗമായി നടന്ന ഉച്ചകോടി സമ്മേളനത്തിൽ ഇന്ത്യയെ പ്രതിനിധീകരിച്ച് ഡോ. സി. ഐ. ജോളി പ്രബന്ധം അവതരിപ്പിച്ചു. കുന്നംകുളം ആർത്താറ്റ് ഓർത്തഡോക്സ് പള്ളി ഇടവകാംഗം

## ഓർമ്മപ്പെരുന്നാൾ

വള്ളിക്കാട്ടു ദയറായിൽ പ. ഗീവറുഗീസ് പ്രഥമൻ ബാവാ തിരുമനസ്സിലെ 79-ാം ഓർമ്മപ്പെരുന്നാൾ 2007 ഡിസംബർ 9 ഞായർ മുതൽ 17 തിങ്കൾ വരെ ഭക്തി നിർഭരമായി ആഘോഷിക്കുന്നു. പ. ബസ്സേലിയോസ് മാർത്തോമ്മാ ദിദിമോസ് പ്രഥമൻ കാതോലിക്കാ ബാവായും, ശ്രേഷ്ഠ നിയുക്ത കാതോലിക്കാ പൗലൂസ് മാർ മിലിത്തിയോസ് മെത്രാപ്പോലീത്തായും അഭിവന്ദ്യ തിരുമേനിമാരും ഓർമ്മപ്പെരുന്നാളിന് നേതൃത്വം നൽകുന്നു.

## ബാലസമാജം

വി. യോഹന്നാൻ സ്നാപകന്റെ ജനനദിവസമായ ഡിസം. 9 ബാലദിനമായി ഇടവക തലത്തിൽ ആഘോഷിക്കുന്നു. വാർഷിക സമ്മേളനം 2008 ജനുവരി 12, 13 തീയതികളിൽ പരുമല സെമിനാരി ധ്യാന മന്ദിരത്തിൽ വെച്ചു നടത്തും പ്രസിഡന്റ് അഭി. ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് തിരുമനസിലെ അദ്ധ്യക്ഷതയിൽ കൂടിയ കേന്ദ്ര കമ്മറ്റിയിൽ ട്രഷറർ ആയി ശ്രീ. കോശി ഉമ്മനെ (തിരുവനന്തപുരം) തിരഞ്ഞെടുത്തു. വൈസ് പ്രസിഡന്റ് ഫാ. ബിജു മാത്യു, ജനറൽ സെക്രട്ടറി ഫാ. മത്തായി കുന്നിൽ, ജോയിന്റ് സെക്രട്ടറി സിസ്റ്റർ റോസിലിൻ എന്നിവർ പ്രസംഗിച്ചു.

## പ്രകാശനം ചെയ്തു

തുമ്പമൺ ഭദ്രാസനത്തിലെ സെന്റ് തോമസ് മിഷൻ ടീമിന്റെ 'എനിയോനോ' എന്ന കാസറ്റ് ഭദ്രാസനാധിപൻ അഭി. ഫിലിപ്പോസ് മാർ യൗസേബിയോസ് തിരുമേനി ശ്രീ. റോയി എം. മുത്തൂറ്റിന് നൽകി.



# വിശ്വാസപാഠം

***ഓർത്തഡോക്സ് സഭയിലെ യുവാക്കൾ മറ്റു സഭക ളിൽപ്പെട്ട യുവതികളെ വിവാഹം കഴിക്കുമ്പോൾ പാലി ക്കേണ്ട നിയമങ്ങൾ ഏവ?***

*പ്രൊഫ. കെ. സി. ജോർജ്, കോട്ടയം*

സഭാ കാനോൻ അനുസരിച്ച് ഓർത്തഡോക്സ് സഭാ വിശ്വാസികൾ തമ്മിലുള്ള വിവാഹം മാത്രമാണ് അനുവ ദിച്ചിരിക്കുന്നത്. എന്നാൽ ഇപ്പോൾ ഓർത്തഡോക്സ് സഭ യിലെ അനവധി യുവാക്കൾ മാർത്തോമ്മാ, സി.എസ്. ഐ., കത്തോലിക്കാ തുടങ്ങിയ വിവിധ സഭകളിൽ നിന്നുള്ള യുവതികളെ വിവാഹം കഴിക്കുന്നത് സാധാര ണയായിരിക്കുന്നു. അങ്ങനെയുള്ള വിവാഹങ്ങൾക്കു തയ്യാറെടുക്കുന്ന വിശ്വാസികൾ ശ്രദ്ധിക്കേണ്ട വിഷയ ങ്ങൾ 1977 ഫെബ്രുവരിയിലെ പ. എപ്പിസ്ക്കോപ്പൽ സുന്ന ഹദോസ് നിശ്ചയങ്ങളുടെ വെളിച്ചത്തിൽ ചുരുക്കമായി ഇവിടെ പ്രതിപാദിക്കാം.

i) റോമൻ കത്തോലിക്കാ, കൽദായ തുടങ്ങിയ സഭ കളിൽ നിന്നു വരുന്ന യുവതികൾ അവർ ആ സഭകളിൽ സ്വീകരിച്ചിട്ടുള്ള കൂദാശകൾ (വി. മാമോദീസാ, മൂറോൻ) ആവർത്തിക്കേണ്ട കാര്യമില്ല. അവരുടെ ഇതുവരെയുള്ള വിശ്വാസ പിശകുകൾ തിരുത്തുകയും ഓർത്തഡോക്സ് സഭാ വിശ്വാസം ഏറ്റു പറയുകയും കുമ്പസാരിച്ച് വി. കുർബ്ബാനാനുഭവം നടത്തി ഓർത്തഡോക്സ് സഭയി ലേക്കു ചേരുകയും ചെയ്താൽ മതി.

ii) സി.എസ്.ഐ., സി.എൻ.ഐ., മാർത്തോമ്മാ മുതാ ലയ നവീകരണ സഭകളിൽ നിന്നു വരുന്ന യുവതികളുടെ മാമോദീസാ ആവർത്തിക്കേണ്ടതില്ല. എന്നാൽ സത്യവി ശ്വാസം ഏറ്റു പറയിച്ചശേഷം വി. മൂറോൻ അഭിഷേകം നടത്തി, കുമ്പസാരിപ്പിച്ച് വി. കുർബ്ബാനാനുഭവം നടത്തി സഭയിലേക്കു ചേർക്കേണ്ടതാണ്.

iii) എപ്പിസ്ക്കോപ്പൽ അല്ലാത്ത സഭകളിൽ നിന്നോ സമൂഹങ്ങളിൽ നിന്നോ വരുന്ന യുവതികൾ സത്യവി ശ്വാസം ഏറ്റു പറഞ്ഞശേഷം വി. മാമോദീസാ, വി. മൂറോനഭിഷേകം, വി. കുമ്പസാരം, വി. കുർബ്ബാനാനു ഭവം എന്നീ കൂദാശകൾ സ്വീകരിച്ച് സഭയിൽ ചേരേണ്ട താണ്.

iv) മറ്റുസഭകളിൽ നിന്നു വരുന്ന പെൺകുട്ടികളുടെ മാമോദീസാ സംബന്ധിച്ചും മുമ്പ് വിവാഹം നടന്നിട്ടില്ല എന്നത് സംബന്ധിച്ചും തെളിവുകൾ നൽകുന്ന രേഖകൾ സ്വീകരിക്കേണ്ടതാണ്. പെൺകുട്ടികളിൽ നിന്ന് സത്യ വാങ്മൂലം എഴുതി വാങ്ങി ഇടവകയിൽ സൂക്ഷിക്കേണ്ട തുമാണ്. സത്യവാങ്മൂലത്തിൽ എഴുതേണ്ട വിവരങ്ങൾ ഇടവകയിൽ നിന്നു തന്നെ അറിയാവുന്നതാണ്.

**– ജെ. പി.**


## ST. MARY'S EMBROIDERY

**Palace Road, Changanacherry-686101, Kerala**

**Prop: SAJU CHACKO ✆ 0481-2425444,**
**Res. 2724224, 2727788**
**(Mob.) 9447136388**



***കാപ്പ, വിരിക്കുട്ട്, ചിത്തോല, തിരശീല, മുത ലായവ ഓർഡർ അനുസരിച്ചും റെഡി മെയ്ഡും ലഭ്യമാണ്.***

**വിദേശ തുണിയിൽ തയ്ച്ച കാപ്പ എല്ലാ കളറിലും റെഡി മെയ്ഡ് ലഭ്യമാണ്.**

**ഇന്ത്യയിൽ ഏതുഭാഗത്തും ഓർഡർ അനുസരിച്ച് ഞങ്ങൾ സാധനങ്ങൾ എത്തിച്ചു തരുന്നു**


## നാട്ടുവാർത്ത



നമ്മുടെ വാർത്ത വന്നില്ല
ന്യൂസ് വാല്യൂ ഇല്ലായിരിക്കും.

അതെന്താ ന്യൂസ് വാല്യൂ?
ന്യൂസെന്നാൽ വാർത്ത വാല്യൂ=വില,
വാർത്തയ്ക്ക് കൊടുക്കേണ്ട വില.

അതെങ്ങനെ നല്കാം
പരസ്യമായിട്ട്...

എന്നു വെച്ചാൽ
എന്റെ സ്ഥാപനത്തിന്റെ 'പരസ്യം' നൽകിയാൽ അതിന്റെ വാർത്തകൾ വന്നു കൊണ്ടേയിരിക്കും.

പരസ്യമായിട്ട് ഒന്നും കൊടുത്തിട്ടില്ലെങ്കിലോ?
രഹസ്യമായിട്ട് കൊടുത്താലും മതി.

–എംബഡഡ് ജേർണലിസം



## ബുദ്ധിമാൻ

ഫാ. തോമസ് പി.



## ഗിവ്സൈറ്റ് പ്രോജക്ട് കാര്യമ്പാടി കണ്ണാശുപത്രി

**M.O.S.C. Medical Mission Eye Hospital, Kariambadi P.O., Pin-673 591, Wayanad, Kerala, India.**

തിമിരംമൂലം അന്ധരായ പാവപ്പെട്ട രോഗികൾക്ക് സൗജന്യ ഓപ്പറേഷനിലൂടെ കാഴ്ചനല്കുന്ന പദ്ധതിയാണ് ഗിവ്സൈറ്റ്. ഇൻട്രാ ഒക്കുലർ ലെൻസ് അഥവാ 10L കണ്ണിനുള്ളിൽ നിക്ഷേപിച്ചു നടത്തുന്ന ഓപ്പറേഷൻ ഇന്ന് സർവ്വവ്യാപകമായിരിക്കുന്നു. വ്യക്തവും സൂക്ഷ്മവുമായ കാഴ്ച ലഭിക്കുമെന്നുള്ളതാണ് ഇതിന്റെ പ്രത്യേകത. ഈ ആശുപത്രിയിൽ ഏറ്റവും കൂടുതൽ നടക്കുന്ന ഓപ്പറേഷനും ഇതുതന്നെയാണ്. സന്മനസ്സുള്ളവരിൽ നിന്നു സംഭാവനകൾ സ്വീകരിച്ച് പാവപ്പെട്ട അന്ധരോഗികളുടെ ചികിത്സയ്ക്കായി പ്രയോജനപ്പെടുത്തുന്നു.

താല്പര്യമുള്ള ആർക്കുവേണമെങ്കിലും ഗിവ്സൈറ്റ് പദ്ധതിയിൽ അംഗങ്ങളാകാം. ലെൻസ്വച്ചുള്ള ഓപ്പറേഷന് 1000 രൂപയും സാധാരണ ഓപ്പറേഷന് 500 രൂപയും വീതം സംഭാവന നല്കിയാൽ നിങ്ങളുടെ പേരിൽ ഞങ്ങൾ ഏതെങ്കിലും പാവപ്പെട്ട അന്ധനു കാഴ്ചനല്കുന്നു. കാഴ്ച ലഭിച്ചയാളെ കുറിച്ചുള്ള വിവരം യഥാസമയം നിങ്ങളെ അറിയിക്കുകയും ചെയ്യും.

1986-ലാണ് ഈ കണ്ണാശുപത്രി ആരംഭിച്ചത്. പ്രസിഡണ്ടും രക്ഷാധികാരിയും പരിശുദ്ധ കാതോലിക്കാ ബാവാ തിരുമേനിയും, വൈസ് പ്രസിഡണ്ട് സുൽത്താൻ ബത്തേരി ഭദ്രാസനാധിപൻ കുര്യാക്കോസ് മാർ ക്ലീമീസ് തിരുമേനിയുമാണ്. M.S. (ophthal) ബിരുദമുള്ള 4 വിദഗ്ദ്ധ ഡോക്ടർമാരും സേവനസന്നദ്ധരായ പാരാമെഡിക്കൽ സ്റ്റാഫും, താക്കോൽ ദ്വാരശസ്ത്രക്രിയ ഉപകരണമായ ഫേക്കോ ഉൾപ്പെടെയുള്ള എല്ലാ അത്യാധുനിക ഉപകരണങ്ങളുമുള്ള ഒരു സൂപ്പർ സ്പെഷ്യാലിറ്റി ഐ ഹോസ്പിറ്റലായി ഈ സ്ഥാപനം വളർന്നു കഴിഞ്ഞു.

ഈ സാമ്പത്തിക വർഷം 695817.90- രൂപയുടെ സൗജന്യചികിത്സ, അർഹിക്കുന്നവർക്കായി നല്കുകയുണ്ടായി. 15289 ഓപ്പറേഷൻ ആകെ 2006 മാർച്ച് 31 വരെയുള്ള കാലത്ത് നടത്തിയതിൽ 5022-ഉം സൗജന്യമായിരുന്നു. അതുപോലെ ഇൻട്രാ ഒക്കുലർ ലെൻസുവച്ച് ഇതിനകം 3645 പേർക്ക് സൗജന്യ ഓപ്പറേഷനിലൂടെ കാഴ്ചനല്കാനും സാധിച്ചു.

പല സ്വകാര്യ ആശുപത്രികളും ഇതേ ഓപ്പറേഷൻ ഒന്നിനു 10,000-ൽ അധികം ചാർജ് ചെയ്തുവരുന്നുണ്ട്. ആ നിലയിൽ ഈ സ്ഥാപനത്തിലൂടെ ചെയ്യുന്ന സേവനം എത്ര മഹത്തരമാണെന്നോർക്കുക.

അനേകരുടെ വിലപ്പെട്ട സഹായം ലഭിക്കുന്നതുകൊണ്ടാണ് ഞങ്ങൾക്കിതു സാധിക്കുന്നത്.. സഹായിച്ച എല്ലാവരോടും നന്ദി അറിയിക്കുന്നു. മേലിലും സഹായസഹകരണങ്ങൾ അഭ്യർത്ഥിക്കുന്നു.

ജന്മദിനം, വിവാഹദിനം, പ്രിയപ്പെട്ടവരുടെ ഓർമ്മദിനം കൂടാതെ മറ്റേതെങ്കിലും വിശേഷദിനം വരുമ്പോൾ നമ്മുടെ കർത്താവിന്റെ സൗഖ്യദാനശുശ്രൂഷയുടെ ഭാഗമായ ഈ ആതുരശുശ്രൂഷയിൽ ഒരു ജീവകാരുണ്യപ്രവൃത്തിയെന്ന നിലയിൽ **ഗിവ്സൈറ്റ് പ്രോജക്ടിലേക്ക്** സംഭാവനകൾ നല്കാൻ അഭ്യർത്ഥിക്കുന്നു.

വിദേശങ്ങളിൽനിന്നുമുള്ള സംഭാവനകൾ സ്വീകരിക്കുന്നതിന് കേന്ദ്രസർക്കാരിന്റെ F.C.R.A. അനുവാദവും ലഭിച്ചിട്ടുണ്ട്.

നിങ്ങളുടെ സംഭാവന **ട്രഷറാർ, ഗിവ്സൈറ്റ് പ്രോജക്ട്, M.O.S.C. മെഡിക്കൽ മിഷൻ ഐ ഹോസ്പിറ്റൽ, കാര്യമ്പാടി പി.ഒ. 673 591, വയനാട്, കേരള, ഇൻഡ്യ** എന്ന അഡ്രസ്സിൽ ചെക്ക്/ ഡി.ഡി./എം.ഒ. ആയി അയച്ചുതരുന്നത് ഉപകാരമായിരുന്നു. ആശുപത്രി അക്കൗണ്ട് കാനറാ ബാങ്ക് മീനങ്ങാടി ശാഖയിലാണ്.

**ഫാദർ അബ്രഹാം മാത്യു എടേക്കാട്ട്** (സെക്രട്ടറി ഗവേണിംഗ്ബോർഡ്)



ഒരായിരം പാദമുദ്രകൾ ഭാരതാംബയ്ക്ക്
സമ്മാനിച്ച, ഗ്രാമങ്ങളെ സ്നേഹിച്ച
ബഡാബാബയ്ക്ക് **മസ്കറ്റ് മാർ ഗ്രീഗോറിയോസ്**
ഇടവകയുടെ കണ്ണീരിൽ കുതിർന്ന യാത്രാമൊഴി

**THE MALANKARA SABHA,**
CATHOLICATE OFFICE, KOTTAYAM-686 038

*Licence No. 475, 11th April 1946. Registered No.KL/CR/KTM/ 236/2006-08*
*Licence No. KL/CR/KTM/WPP-049/2006-08.*
*Licenced to Post Without Pre-payment*

## ഞങ്ങളുടെ സ്ഥാപക പിതാവിന് നവതി ആശംസകൾ



**H.G. DR. GEEVARGHESE MAR OSTHATHIOS**

**സെന്റ് തോമസ് ഓർത്തഡോക്സ് കോൺഗ്രിഗേഷൻ**

(STOC)

**മരുഭൂമിയിലെ നീരുറവ**

PRINTED AND PUBLISHED BY FR. T.A. EDAYADI FOR ORTHODOX VISWASA PARIPALANA SAMITHY, KOTTAYAM.
PRINTED AT GRAPHIC SYSTEM & CO., MALLAPPALLY FOR CATHOLICATE PRESS KOTTAYAM-38; CHIEF EDITOR FR. DR. JOHN PANICKER. RS. 10/-